# ബ്രഹ്മചര്യവിജയം

( ചാതുരംകി )



ശ്രീ സ്വാമി ശിവാനന്ദ.



# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന  ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ  ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in



# ബ്രഹ്മചര്യവിജയം

(ചതുരംകി)

ഗ്രന്ഥകർത്താ:—

ദിവ്യശ്രീ സ്വാമി ശിവാനന്ദ സരസ്വതി

(ഋഷീകേശം)

വിവർത്തകൻ:—

ശ്രീ സ്വാമി രാമാനന്ദ

(ഋഷീകേശം)




പ്രസിദ്ധീകരണം:—

യോഗവേദാന്താരണ്യ അക്കാഡമി,

P. O. ശിവാനന്ദനഗർ–ഋഷീകേശം–ഹിമാലയം.

1961

വില: 1 ക.]

Malayalam

# BRAHMAHACHARYA VIJAYAM

Drama of

SRI SWAMI SIVANANDA

Translated by

SRI SWAMI RAMANANDA

Published by

SRI SWAMI KRISHNANANDA

*Through*

Sivananda Literature Dessimination Committee
(Kerala Region) Hemambikanagar, Palghat-2.

General Editor

SAHITHYA KUSALA

PUTHEZHATHU RAMA MENON, B. A., B. L.

First impression 1961—Copies: 1000



Printed at

THE NORMAN PRINTING BUREAU,
COURT ROAD, CALICUT-1.

Price Rupee One

# സമൎപ്പണം.

---

ഓം

ശ്രീഹനൂമാനും, ഭീഷ്മൎക്കും, സദാശിവബ്രഹ്മനും,
ലക്ഷ്മണനും, മറെറല്ലാ ബ്രഹ്മചാരിക
ൾക്കും ബ്രഹ്മചാരിണികൾക്കും
സമൎപ്പിക്കുന്നു.

ഓം

ॐ

# പ്രാർത്ഥന

അല്ലയോ സർവ്വജ്ഞനായ ഭഗവാനെ! വികാരം ലഹളകൂട്ടുന്നു. ഇന്ദ്രിയഗ്രാമം കീഴടങ്ങാതിരിക്കുന്നു. മനസ്സും മർക്കടത്തെപ്പോലെ ചാടിക്കൊണ്ടിരിക്കുകയാണ്. കാലം പറന്നുപോയിക്കൊണ്ടിരിക്കുന്നു. ഞാൻ ഇതികർത്തവ്യതാമൂഢനായിരിക്കുന്നു. സാത്വികാഹാരം ഞാൻ കഴിച്ചു. പ്രാണായാമം അഭ്യസിച്ചു. ജപവും ധ്യാനവും ചെയ്തു. എന്നിട്ടും വികാരം പൂർണ്ണമായി മറഞ്ഞുകഴിഞ്ഞിട്ടില്ല. അതു് അല്പം അടങ്ങിയിരിക്കുന്നതേയുള്ളു. പതുങ്ങിയിരിക്കുകയാണതു്. പക്ഷേ പെട്ടെന്നു അഗ്നിപർവ്വതം പൊട്ടുന്നതുമാതിരി, അതു പൊട്ടിത്തെറിക്കുന്നു.

ഹേ ആരാധ്യദേവാ! അവിടത്തെ കൃപകൂടാതെ ഒരിക്കലും കാമത്തെ മുഴുവനും കീഴടക്കാൻ സാദ്ധ്യമല്ല. ഈ ദുർഗ്ഗുണത്തെ മനുഷ്യപ്രയത്നം ഒന്നുകൊണ്ടു് മാത്രം ഉന്മൂലനം ചെയ്യാൻ സാദ്ധ്യമല്ല. ദുസ്സാമർത്ഥ്യക്കാരനായ ഈ പിശാചിനെ—മനസ്സിനേയും അടങ്ങാത്ത ഇന്ദ്രിയങ്ങളേയും— നിയന്ത്രിക്കുവാൻ വേണ്ടത്ര ശേഷിയും ശേമുഷിയും എനിക്കു പ്രദാനം ചെയ്താലും. പവിത്രതയും പ്രകാശവും എനിക്ക് നൽകിയാലും. ശാരീരികവും മാനസികവുമായ ബ്രഹ്മചര്യത്തിൽ ഞാൻ സുപ്രതിഷ്ഠിതനാകട്ടെ. എൻെറ മനസ്സ് സദൈവ അവിടത്തെ പാദാരവിന്ദങ്ങളിൽ ഉറച്ചിരിക്കട്ടെ. ഇതാണെൻെറ ഉററ പ്രാർത്ഥന. മുമ്പുതന്നെ അവിടുന്നെൻെറ ഹൃദയം അറിയുന്നു. എനിക്കെൻെറ വിചാരങ്ങളെ ഒളിക്കാൻ കഴിവില്ല. അവിടുന്നു് സകലരുടേയും അന്തര്യാമിയാണ്, സർവ്വമനസ്സിൻെറയും മൂകസാക്ഷിയാണ്.

ഹേ! സർവ്വകരുണാമയനായ പ്രഭോ! അവിടുന്നു് ദയാസാഗരമാണ്. എനിക്കൊരു തുള്ളി നൽകിയാൽ ആ സമുദ്രം വററിപ്പോകുമോ?

---

# ആത്മാർപ്പണസ്തുതി.

(ശ്രീ അപ്പയ്യദീക്ഷിതർ)

നാഹം രോദ്ധും കരണനിചയം ദുർന്നയം പാരയാമി
സ്മാരം സ്മാരം ജനിപഥരുജം നാഥസീദാമിഭീത്യാ
കിംവാകുർവ്വേ കിമുചിതമിഹക്വാദ്യഗച്ഛാമിഹന്ത
ത്വത് പാദാബ്ജ പ്രപദനമൃതേ നൈവപശ്യാമ്യുപായം.

എന്റെ ദുർന്നയമായ ഇന്ദ്രിയസമൂഹത്തിന്റെ ദുർഗ്ഗതിയെ അടക്കാൻ എന്നാലസാദ്ധ്യമാണ്. ഹേ നാഥാ! വീണ്ടും വീണ്ടും ജീവിതദുഃഖങ്ങളെ ചിന്തിച്ച് ചിന്തിച്ച് പേടിച്ച പേടിച്ച് ഞാൻ മരിക്കാറായി. ഞാൻ എന്തു ചെയ്യട്ടെ? ഇപ്പോഠം ശരിയായിട്ടുള്ളതു് എന്താണ്? എങ്ങോട്ടാണ് ഞാൻ പോവുക? അയ്യോ! കഷ്ടം! അവിടത്തെ പാദാരവിന്ദങ്ങളെ ശരണം പ്രാപിക്കയല്ലാതെ വേറെ യാതൊരു മാർഗ്ഗവും ഞാൻ കാണുന്നില്ല.

ഉല്ലംഘ്യാജ്ഞാമുഡുപതികലാചൂഡതേവിശ്വവന്ദ്യ
ത്യക്താചാരഃപശുവദധുനാമുക്തലജ്ജശ്ചരാമി
ഏവം നാനാവിധഭവതതിപ്രാപ്തദീർഘാപരാധഃ
ക്ലേശാംഭോധിം കഥമഹമൃതേ തൽപ്രസാദാത്തരേയം.

ഹേ ചന്ദ്രക്കലാധരാ! വിശ്വവന്ദ്യാ! അവിടത്തെ ആജ്ഞയെ അതിക്രമിച്ചിട്ട് ആചാരങ്ങഠം വെടിഞ്ഞു് നില്ലജ്ജനായി മൃഗസമാനം ഞാൻ ഇപ്പോഠം അങ്ങുമിങ്ങും അലയുകയാണ്. പല കോടി ജന്മങ്ങളായി ഇതുമാതിരിയുള്ള ഒരപരാധിയായ ഞാൻ അവിടത്തെ പ്രസാദം കൂടാതെ എങ്ങനേയാണ് ശോകസാഗരം തരണം ചെയ്യുന്നതു്?

ക്ഷാമ്യസ്യേവതപമീഹകരുണാസാഗരഃ കൃത്സ്നമാഗഃ
സംസാരോത്ഥം ഗിരിശസഭയപ്രാത്ഥനാദൈന്യമാത്രാത്
യദ്യപ്യേവം പ്രതികലമഹം വ്യക്തമാഗസ്സഹസ്രം
കുവ്വന്മൂക്തഃ കഥമിഹതഥാ നിസ്സ്പൃഹഃ പ്രാത്ഥയേയ.

അല്ലയോ കരുണക്കടലായ ഗിരിശാ! ദീനനായിട്ടു ചെയ്യുന്ന പ്രാത്ഥനമൂലം തീച്ചയായിട്ടും അവിടന്നു ജന്മം മൂലമുണ്ടാകുന്ന സമസ്താപരാധവും ക്ഷമിക്കുന്നതാണ്. എന്നാലും എങ്ങനെയാണ് നിമിഷംപ്രതി ആയിരക്കണക്കായ അപരാധം വ്യക്തമായി ചെയ്തുകൊണ്ടിരിക്കുന്ന ഞാൻ നാണംകൂടാതെ പ്രാത്ഥിക്കുന്നത്?

അത്രൈവ തപൽപദനളിനയൊരപ്പനാമ്യന്തരാത്മൻ
ആത്മാനം മേ സഹചരികരേദ്രികന്യാധിനാഥ
നാഹം ബോദ്ധും തവശിവപദം നക്രിയായോഗചയ്യാം
കത്തും ശക്നോമ്യനിതരഗതിഃ കേവലം ത്വം പ്രപദ്യേ.

ഹേ അന്തരാത്മൻ! പാവ്വതീകാന്താ! അവിടത്തെ ചരണകമലങ്ങളിൽ ഇന്നുതന്നെ സവ്വസ്വസഹിതം ആത്മാപ്പണംചെയ്യുന്നു. അവിടത്തെ ശിവപദം ഗ്രഹിക്കുവാനോ ക്രിയായോഗമനുഷ്ഠിക്കുവാനോ എനിക്കു ശക്തിയില്ല. ഗത്യന്തരമില്ലാതെ ഞാൻ കേവലം അവിടത്തെ ശരണം പ്രാപിക്കുന്നു.

ക്ഷന്തവ്യം വാനിഖിലമപിമേ ഭൂതഭാവിവ്യലോകം
ദുർവ്യാപാരപ്രവണമഥവാ ശിക്ഷണീയം മനോമേ
നതേപവാർത്ത്യാ നിരതിശയയാ തൽപദാബ്ജം പ്രപന്നം
ത്വദ്വീദ്യസ്താഖിലഭരമമും യുക്തമീശപ്രഹാതും.

ഒന്നുകിൽ അവിടന്നു കഴിഞ്ഞുപോയതും വരാൻ പോകുന്നതുമായ എൻെറ സകലാപരാധങ്ങളേയും ക്ഷമിക്കണം. അല്ലെങ്കിൽ ദുർവ്യാപാരങ്ങളിലേപ്പെടുന്ന

എൻെറ മനസ്സിനെ ശിക്ഷിക്കണം. അത്യന്തദുഃഖംമൂലം അവിടത്തെ പാദാരവിന്ദങ്ങളെ ശരണംപ്രാപിച്ചവനും സകല ഭാരങ്ങളും അവിടത്തിൽ സമപ്പിച്ചവനുമായ ഇവനെ ഉപേക്ഷിക്കുന്നതു് ഹേ ഈശാ! അവിടത്തെയ്ക്കൊരിക്കലും യുക്തമല്ല.

ഇദം സജ്ജീഭൂതകൃതമിദമിദം കാര്യമധുനാ-
ത്യയം വ്യത്ഥാരം സ്തുവ ബത മനഃശാമ്യതികദാ
സഖലാഗന്താരതേ ശിവഭജനഹീനസ്യസമയ
സമൃദ്ധ്യന്നിർഘോഷ ജലദശനിപാതപ്രതിമയഃ

അല്ലയോ മനസ്സേ! "ഇതു തയ്യാറായി; ഇതു ചെയ്തു കഴിഞ്ഞു; ഇതിപ്പോഠം ചെയ്യേണ്ടിയിരിക്കുന്നു" ഇത്യാദിയായുള്ള നിൻെറ പ്രയോജനഹീനമായ ആരംഭങ്ങൾ എപ്പോഴാണു് ഒടുങ്ങുക? ശിവനെ ഭജിക്കാത്ത നിനക്കു് ഇടിവെട്ടും മിന്നലുംപോലെ ഭയങ്കരമായ ആ സമയം വരും.

ബുദ്ധേസ്സൈകരസികാസിവിവേകയുക്താ
സംചിന്ത യസ്യ ഹഹകിം വിഷയാനഭിജ്ഞാ
കിം പ്രാപ്തവത്യസിസുഖം വിഷാനുഷംഗാ-
ദുഃഖം വിനാ തദലമീശചരമാശ്രയതാം,

അല്ലയോ ബുദ്ധീ, നീ സുഖഭോഗത്തിനുമാത്രമിച്ഛിക്കുന്നു. നിനക്കു് വിവേകമുണ്ടു്; അറിവുണ്ടു്. (എന്നിട്ടും) എന്തിനായിട്ടാണു് നീ വിഷയസുഖങ്ങളെ ചിന്തിക്കുന്നതു്? ഈ വിഷയാസക്തികൊണ്ടു് (എപ്പോഴെങ്കിലും) ദുഃഖമിശ്രമമില്ലാത്ത സുഖം ലഭിച്ചിട്ടുണ്ടോ? മതി, മതി, ഈശ്വരനെ ആശ്രയിക്കൂ.

---

# രണ്ടാംപതിപ്പിനു മുഖവുര

---

സാധാരണ ബുദ്ധിയുള്ള സകലരാലും സംപ്രാപ്യമാകുന്ന രീതിയിൽ തത്ത്വോപദേശങ്ങൾ — ഉപദേശങ്ങളും, വ്യാഖ്യാനങ്ങളും, വിശദവർണ്ണനകളും അടങ്ങിയ അനവധി അതിവിപുലഗ്രന്ഥങ്ങൾ അവതരിച്ചിട്ടുണ്ട്. തത്ത്വജ്ഞാനം സാധാരണക്കാരിൽ പോലും ലവലേശം ഭയത്തെ ജനിപ്പിക്കുന്നില്ല. ഒരുത്തന്റെ ജീവിതത്തിൽ മതവും ആത്മീയസംസ്കാരവുമാണ് ഏറ്റവും മുഖ്യമായ പാലങ്ങളെന്ന് സർവ്വരും മനസ്സിലാക്കിക്കഴിഞ്ഞു. വിശ്വവിശ്രുതമായ സത്യങ്ങളെക്കുറിച്ചുള്ള ന്യായശാസ്ത്രസംബന്ധമായ വ്യാഖ്യാനങ്ങളും തെളിവുകളും തത്ത്വജ്ഞാനത്തിൽ വേണ്ടത്ര അസ്ഥിവാരമുള്ളവർക്കേ ഉതകൂ. നീതികഥകളും, സൂക്തികളും, കഥകളും ചെറുപ്പക്കാർക്ക് എളുപ്പം മനസ്സിലാകുന്നവയാണ്. പക്ഷേ ഇവയെല്ലാം അന്വേഷകരെ സ്വയമേവ ചിന്തിക്കുവാനായി വിടുന്നു. തത്ത്വങ്ങളുടെ മേന്മകളുടെ പ്രകടനംകൊണ്ടുമാത്രമേ ചെറുപ്പക്കാരുടെ ഉത്സാഹവും ശ്രുഷ്ഠാന്തിയും ഉദ്ദീപിതങ്ങളാവുകയുള്ളൂ.

സാമുദായികമായ ഒരു നാടകമോ, ചലച്ചിത്രമോ കണ്മാൻ ബാലികാബാലകന്മാരെ അനുവദിക്കുന്നപക്ഷം അവർ അവയിലെ ഗാനങ്ങളെ ഉടൻതന്നെ പഠിക്കുകയും സ്വയമേവ നടിക്കുകയുംചെയ്യുന്നു. അതേക്കൂട്ടരെ "ഭക്തതുളസീദാസ്" കാണിക്കുന്നതായാൽ തുളസീദാസന്റെ ഭക്തിപരമായ സുന്ദരഗാനങ്ങൾ അവർ പാടുന്നു. ബാലന്മാരേയും വൃദ്ധന്മാരേയും ഒരുപോലെ ആകർഷിക്കുവാനുള്ള പ്രഭാവം നാടകവേദിക്കുണ്ട്. നമ്മസ്സായിട്ടുദ്ദേശിച്ച അതേ

പ്രസ്ഥാനംതന്നെ ഇപ്പോഠം ജനങ്ങളുടെ സ്വഭാവത്തെ ദുഷിപ്പിക്കുവാനായി ദുർവിനിയോഗിക്കപ്പെട്ടുവരുന്നു.

ശരിയായ രീതിയിലുള്ള വിദ്യാഭ്യാസം നൽകുവതിനായി 'ബ്രഹ്മചര്യനാടകം' ഭാരതത്തിൽ പലയിടങ്ങളിലും അഭിനയിക്കപ്പെട്ടുവരുന്നു. ഇതും ഇതിൻെറ സഹചാരിയായ 'ദിവ്യജീവന'നാടകവും അനേക വിദ്യാഭ്യാസസ്ഥാപനങ്ങളിൽ ഉത്സാഹത്തോടും വിജയത്തോടുംകൂടി നടിച്ചിട്ടുണ്ട്. ഹിന്ദിയിൽ ഇവ രണ്ടും വിവത്തനംചെയ്ത് പല സ്ഥലങ്ങളിലും അഭിനയിച്ചുവരുന്നുണ്ട്.

രാജ്യത്തിലെ യുവാക്കളുടെ സംഘങ്ങളും വിദ്യാഭ്യാസഅധികൃതന്മാരും വിദ്യാത്ഥികളെ ഈ നാടകംമൂലം സൽബുദ്ധികളാക്കിയിരിക്കുന്നു. ഉൽകൃഷ്ടവും, ശക്തിദായകവും, പുനരുജ്ജീവനകരവും ആയ സന്ദേശത്തെ ശ്രദ്ധയോടുകൂടി സ്വീകരിച്ച് ഉൽകൃഷ്ടബോധം നൽകുവാൻ കിട്ടുന്ന സകല സന്ദർഭങ്ങളേയും അനുകൂലമായ വിധത്തിൽ പ്രയോജനപ്പെടുത്താനു ജാഗ്രതയുണ്ടായിരിക്കട്ടെ.

ആനന്ദകുടീരം,
1—10—1945.

പ്രസാധകർ.

# ഒന്നാംപതിപ്പിൻെറ മുഖവുര.

---

ഈ ബ്രഹ്മചര്യനാടകം ആദ്യമായി "ജീവിതത്തിലും ഈശ്വരസാക്ഷാത്ക്കാരത്തിലും വിജയത്തിനായിക്കൊണ്ടുള്ള സുനിശ്ചിതമാർഗ്ഗങ്ങൾ" എന്ന പുസ്തകത്തിൽ പ്രസിദ്ധം ചെയ്തിരുന്നു. ദക്ഷിണ ആർക്കാട്ട് ജില്ലാ കളക്ടറർ ശ്രീ വി. എൻ. കുഡ്വ ഐ. സി. എസ്സിൻെറ സാന്നിദ്ധ്യത്തിൽ ഇതിനെ ഒന്നാമതായി റെഡ് ക്രോസ് സൊസൈററിയുടെ സഹായനിധിക്കായിക്കൊണ്ട് വെളിപ്പുറത്തുവച്ച് 6-4-'40ൽ ശ്രീ വി. എസ്സ്. സുന്ദരവും സ്നേഹിതരും അഭിനയിച്ചു. അതു് വാസ്തവത്തിൽ ഒരു നല്ല വിജയമായിരുന്നു. ഓരോ കൊല്ലവും ഭാരതത്തിലും പുറമേയുമുള്ള സകല വിദ്യാലയങ്ങളിലേയും കലാശാലകളിലേയും വിദ്യാർത്ഥികളിലും, ദേവാലയങ്ങളിലും സ്ഥാപനങ്ങളിലും പൊതുജനങ്ങളിലും ഇതഭിനയിക്കപ്പെടണം. എല്ലാ വിദ്യാലയങ്ങളിലും കലാശാലകളിലും പാഠപുസ്തകമായും ഇതവതരിപ്പിക്കപ്പെടണം. വിദ്യാർത്ഥികൾക്ക് നീതിപരമായ പരിശീലനം നൽകേണ്ടതു് പ്രഥമ അദ്ധ്യാപകന്മാരുടേയും പ്രിൻസിപ്പാളന്മാരുടേയും മുഖ്യ കർത്തവ്യമാണ്. സ്വഭാവം ശക്തിയാണ്.

ഈ പുസ്തകം മുഴുവനും പുതുക്കി വലുതാക്കിയിട്ടുണ്ട്. അനേകം ഉത്സാഹപ്രദമായ ഗാനങ്ങളും ആത്മോദ്ദീപകങ്ങളായ സങ്കീർത്തന ധ്വനികളും ഈ പുസ്തകത്തിൽ ചേർത്തിട്ടുണ്ട്. വിദ്യാർത്ഥികൾക്കും പൊതുജനങ്ങൾക്കും എളുപ്പം വായിക്കുവാനായി ഇതു് ഒരു പ്രത്യേക പുസ്തകമായി

പ്രസിദ്ധം ചെയ്യപ്പെട്ടിരിക്കുന്നു. യോഗഭക്തി വേദാന്തങ്ങളുടെ സാരവും ഇതിലടങ്ങിയിരിക്കുന്നു.

ഈ നാടകമഭിനയിക്കാൻ സൗകര്യമൊന്നുമില്ലെങ്കിൽ, ഒരു വിദ്യാർത്ഥിക്ക് ഇതു മുഴുവനും ഒരു മണിക്കൂറിൽ വായിക്കാം. ഗാനങ്ങളും ധ്വനികളും കൂടാതെയും നാടകം അഭിനയിക്കാം. നിർദ്ദിഷ്ടസ്വരങ്ങൾ ശരിക്ക് വരുന്നില്ലെങ്കിൽ സ്വന്തം സ്വരത്തിലും പാടാം.

അവസാനത്തിൽ ഏഴു അനുബന്ധങ്ങളുണ്ട്. ബ്രഹ്മചര്യമെന്ന വിഷയത്തെക്കുറിച്ചുള്ള മുഖ്യമായ സൂചനകളുടെ നിധിയാണവ. ബ്രഹ്മചര്യപ്രാപ്തിക്കു വേണ്ട പ്രായോഗിക നിർദ്ദേശങ്ങളും ഉണ്ട്. ഈ ഗാനങ്ങളെ ഗാനം ചെയ്യാനോ നാടകത്തെ അഭിനയിക്കാനോ പഠിക്കാനിച്ഛയുള്ളവർ ഒരു വാരത്തേക്ക് ആനന്ദകുടീരത്തിൽ വരണം. ഞാനവരെ പഠിപ്പിക്കാം.

ആനന്ദകുടീരം,
ഋഷികേശം,
15-8-'40

സ്വാമി ശിവാനന്ദ.

# ബ്രഹ്മചര്യനാടകം.

(ഒരു ചതുരംഗി)

## തക്ത്വം കഥാസാരവും

### ത ക്ത്വം .

രാജാവികാരത്തിന്റെ ഉദ്യോഗസ്ഥനായ കാമൻ തന്റെ കസുമശരങ്ങളാൽ ജനങ്ങളെ മയക്കി ദുർനടപടികളിൽ തള്ളിവിട്ട് ലോകത്തിൽ വലിയ നാശം ഉണ്ടാക്കുന്നു. എതിരാളിരാജാവായ ആലോചനാശക്തി വിവേകം, വൈരാഗ്യം മുതലായ തന്റെ ഉദ്യോഗസ്ഥന്മാരുടെ സഹായത്താൽ രാജാവികാരത്തോട് പോരാടി അവനേയും അവന്റെ ക്രൂരമന്ത്രിമാരേയും, അനുചരന്മാരേയും സേവകന്മാരേയും നശിപ്പിച്ച് പരിശുദ്ധിയും ശാന്തിയും ആനന്ദവും ജനങ്ങളിൽ ഉണ്ടാക്കുന്നു.

### ക ഥ ാ സ ാ ര ം .

#### അംകം I — രംഗം i

കാമപ്രഭുവിന്റെ കാന്തയായ രോഗം തന്റെ കാന്തന്റെ അടുക്കലേയ്ക്കോടി അവൾക്ക് നേരിടാനിരിക്കുന്ന അപായത്തേയും ബ്രഹ്മചര്യം, വൈരാഗ്യം മുതലായ പ്രാപ്തന്മാരായ ഉദ്യോഗസ്ഥന്മാരാൽ സഹായിതനായ ആലോചനാശക്തി രാജാവിന്റെ അധികരിച്ചുവരുന്ന പ്രതാപത്തേയും പ്രഭാവത്തേയും അറിയിക്കുന്നു. ആലോചനാശക്തി രാജാവിന്റെ അനുയായികളുടെ പ്രവൃത്തികളെപ്പററി ഭയപ്പെടേണ്ടതില്ലെന്നും അവരെ തോല്പിക്കേണ്ടു

വഴി തനിക്കറിയാമെന്നും പറഞ്ഞ് കാമപ്രബ്ബ പത്നിയെ സമാധാനിപ്പിക്കുന്നു.

അംകം I — രംഗം ii

രാജാവികാരത്തിൻെറ കൊട്ടാരം. വികാരം ദർബാറിൽ പ്രവേശിക്കുന്നു. തൻെറ ദർബാറുദ്യോഗസ്ഥന്മാരുമായി ആലോചിച്ച് ആലോചനാശക്തി രാജാവിനോടു, അയാളുടെ സർക്കാരിനോടും ഗൗരവതരമായ ഒരു യുദ്ധം ചെയ്യുവാനുറയ്ക്കുന്നു.

അംകം II — രംഗം i

ആലോചനാശക്തി രാജാവിൻെറ മന്ത്രിവിവേകത്തിൻെറ വസതിയിൽ തൻെറ സേനാനായകൻ ബ്രഹ്മചര്യം ഒന്നിച്ചു വന്നുകാണുന്നു. ഇരുവരും രാജാവികാരവും കാമപ്രബ്ബവും മററുള്ളവരും ഉണ്ടാക്കിത്തീർക്കുന്ന ദോഷങ്ങളെക്കുറിച്ച് നല്ലപോലെ ഗാഢമായി സംസാരിക്കുന്നു. അനന്തരം രാജാവികാരത്തിൻേറയും തൻെറ ക്രൂരമന്ത്രിമാരുടേയും ഉന്മൂലനാശം വരുത്തുവാൻ അവർ തീരുമാനിക്കുന്നു. ഒരു കാര്യപരിപാടി ഉറപ്പിച്ചുകൊണ്ട് ബ്രഹ്മചര്യം തൻെറ മന്ത്രിയോട് യാത്ര പറയുന്നു.

അംകം II—രംഗം ii

ബ്രഹ്മചര്യം തൻെറ മുറിയിൽ മേശയ്ക്കരുകിൽ ഇരിക്കുന്നു. കുറച്ചു വേല ചെയ്യുമ്പോഠം തൻെറ സേവകനായ രാമനെ വിളിച്ച് തന്നെ കാണാനായി വിശ്രമാലയത്തിൽ ആരെങ്കിലും കാത്തിരിപ്പുണ്ടോ എന്നന്വേഷിക്കുന്നു. വിശ്വനാഥനായ ആത്മാവിൻെറ പ്രധാനമന്ത്രി വിചാരം കാണാനായി കാത്തിരിപ്പുണ്ടെന്ന് രാമൻ മറുപടി പറ

യുന്നു. നിർദ്ദേശമനുസരിച്ച് വിചാരം പ്രവേശിക്കുന്നു. ഇരുവരും വികാരനാശത്തിനുവേണ്ട കാര്യപരിപാടിയെ കുറിച്ച് സംസാരിക്കുന്നു. ബ്രഹ്മചര്യത്തോട് യാത്രപറഞ്ഞ് വിചാരം പോകുന്നു.

അംകം III—രംഗം i-ം, ii-ം

ബ്രഹ്മചര്യത്തിന്റെ സ്നേഹിതന്മാരും ഭൃത്യന്മാരും അയാളുടെ വീട്ടിൽചെന്ന് അയാളെ കാണുന്നു. തങ്ങളുടെ വേലയുടെ പുരോഗതിയെ ബ്രഹ്മചര്യത്തെ അറിയിക്കുന്നു. അയാളുടെ ഉപദേശപ്രകാരം അവർ യുദ്ധസന്നദ്ധരാകുന്നു.

അംകം IV—രംഗം i

[ ആദ്ധ്യാത്മിക യുദ്ധഭൂമി ]

യുദ്ധമാരംഭിക്കുന്നു. രണ്ടു സേനകളും കഠിനമായി പോരാടുന്നു. രാജാവികാരത്തിന്റെ ഭാഗത്തുമാത്രം ധാരാളം രക്തം ചിന്തുന്നു. ക്രോധം, തൃഷ്ണ, മോഹം, മദം, മിഥ്യാചാരം, അസൂയ എന്നിവർ മുതിയടയുന്നു. വികാരത്തിനും അതികഠിനമായി പരുക്കേല്ക്കുന്നു. ആ സേന മുഴുവനും കീഴടക്കപ്പെടുന്നു. വിചാരം, ആലോചനാശക്തി വിവേകം എന്നിവരോടുകൂടി ബ്രഹ്മചര്യം വിജയശ്രീലാളിതനാകുന്നു.

അംകം IV—രംഗം ii

യുദ്ധാനന്തരം ബ്രഹ്മചര്യം ആലോചനാശക്തി രാജാവിനെക്കണ്ട് യുദ്ധത്തിലെ സംഭവങ്ങളേയും തന്റെ സേനയുടെ വിജയത്തേയും വിവരിക്കുന്നു. പ്രതീക്ഷിത

മായ വാത്താശ്രവണത്തിൽ ആലോചനാശക്തി രാജാവു് ആഹ്ലാദിക്കുന്നു. പ്രഭു ബ്രഹ്മം അയച്ചിരിക്കുന്ന ക്ഷണനം സ്വീകരിച്ചു് അവരിരുവരും അങ്ങോട്ടു പോകുന്നു.

### അംകം IV—രംഗം iii

അത്യന്തം വ്രണപ്പെട്ടു് വികാരം കിടക്കുന്നു. തനിക്കു് നേരിട്ട ദുരവസ്ഥയെ ചിന്തിച്ചു ദുഃഖിക്കുന്നു. മോഹാലസ്യം വരുന്ന സമയം തന്റെ മാതാവായ മഹാമായ വന്നു് ആശ്വസിപ്പിക്കുന്നു. മഹാമായ മാതാവിന്റെ ശുശ്രൂഷയേററു് വികാരം ഗുണമടയുന്നു. പ്രഭു ബ്രഹ്മത്തിന്റെ ആ സ്ഥാനത്തിലേയ്ക്കു് അവരിരുവരും പോകുന്നു.

### അംകം IV—രംഗം iv

പ്രഭു ബ്രഹ്മം ദർബാറിൽ പ്രവേശിക്കുന്നു. മുൻകൂട്ടി ഹാജരായിരിക്കുന്ന ആലോചനാശക്തി രാജാവു് ബ്രഹ്മചര്യം മററുള്ള ഉദ്യോഗസ്ഥന്മാർ എന്നിവരെ കാണുന്നു. പ്രഭു ബ്രഹ്മത്തിന്റെ നിർദ്ദേശാനുസരണം മഹാമായ തന്റെ പുത്രനായ വികാരത്തിനെ സന്നിധാനത്തിലേയ്ക്കു് കൊണ്ടുവരുന്നു. വികാരം തന്റെ ലീലയാൽ നേരിട്ടിട്ടുള്ള അപരാധങ്ങൾക്കായി അവിടെ സന്നിഹിതരായ സകലരോടും മാപ്പപേക്ഷിക്കുന്നു. "ബ്രഹ്മചര്യം എവിടെയെല്ലാമുണ്ടോ, അവിടേയെല്ലാം ശാന്തിയും, സമൃദ്ധിയും സന്തോഷവുമുണ്ടാകും" എന്ന തന്റെ ഉപദേശത്തോടുകൂടി ബ്രഹ്മം സകലരേയും അനുഗ്രഹിക്കുന്നു.

---

# നാടകപാത്രങ്ങൾ.

ബ്രഹ്മം — ദിവ്യചക്രവർത്തി, മൂകസാക്ഷി, സർവ്വ ഉല്പത്തിക്കും ആദികാരണം.

മഹാമായ — ബ്രഹ്മത്തിന്റെ മായാശക്തി.

നിവൃത്തി — ആലോചനാശക്തിയുടെ മാതാവ്.

ആലോചനാശക്തി — രാജാവ്. ശുദ്ധമനസ്സിന്റെ പുത്രൻ.

വിചാരം — ബ്രഹ്മത്തിന്റെ അഥവാ ആത്മാവിന്റെ പ്രധാനമന്ത്രി.

അവഗമനം — ആലോചനാശക്തിയുടെ സ്നേഹിതൻ.

ക്ഷമ
സംതൃപ്തി
ധ്യാനം
സമാധി
ശമം
ദമം
ദയ
മഹാമനസ്കത
തപസ്സ്
} ആലോചനാശക്തിയുടെ സ്നേഹിതന്മാർ.

ഭക്തി
ജപം
സങ്കീർത്തനം
പ്രേമം
} ആലോചനാശക്തിയുടെ സഹോദരിമാർ.

ബ്രഹ്മചര്യം
ശീർഷാസനം
സർവ്വാംഗാസനം
} ബ്രഹ്മചര്യത്തിന്റെ സ്നേഹിതന്മാർ.

ഉഡ്ഡിയാനബന്ധം
പ്രാണായാമം
യോഗമുദ്ര
അശ്വിനിമുദ്ര
പ്രത്യാഹാരം
അഹിംസ
} ബ്രഹ്മചര്യത്തിന്റെ സ്നേഹിതന്മാർ.

അഹിംസ
സത്യം
വിനയം
} ബ്രഹ്മചര്യത്തിന്റെ ഭൃത്യന്മാർ.

പ്രവൃത്തി —വികാരത്തിന്റെ വളർത്തമ്മ.
വികാരം —രാജാവ്–അശുദ്ധമനസ്സിന്റെ പുത്രൻ.
രാമൻ —ആലോചനാശക്തിയുടെ സേവകൻ.
അധർമ്മം —വികാരത്തിന്റെ മന്ത്രി.
കാമൻ —വികാരത്തിന്റെ സുഹൃത്ത്.
ഭോഗം —കാമത്തിന്റെ പത്നി.
തൃഷ്ണ —വികാരത്തിന്റെ സേനാധിപൻ–തനിക്കെല്ലാമുണ്ടെന്നു് തോന്നലിന്റെ പുത്രൻ.
അതൃപ്തി —തൃഷ്ണയുടെ പത്നി.
ക്രോധം —വികാരത്തിന്റെ ഉപദേഷ്ടാവ്.
ദുരിതം —ക്രോധത്തിന്റെ ഭാര്യ.
മിഥ്യാചാരം— തൃഷ്ണയുടെ പുത്രൻ, വികാരത്തിന്റെ മുഖ്യ ഏജൻറ്.
മോഹം —വികാരത്തിന്റെ സ്നേഹിത.
മതികവാദി —വികാരത്തിന്റെ ഉററ തോഴൻ.
അസത്യം —മിഥ്യാചാരത്തിന്റെ പുത്രൻ.

മദം
ഈർഷ്യ
അസൂയ
} വികാരത്തിന്റെ ചങ്ങാതികൾ.

ഡംഭം
ദർപ്പം
} വികാരത്തിന്റെ ഭൃത്യന്മാർ.

# വിഷയവിവരം.

# ബ്രഹ്മചര്യവിജയം

## അംകം I

### രംഗം I

### (കാമന്റെ ഗൃഹം)

[കാമനും ഭോഗവും പ്രവേശിക്കുന്നു]

ഭോഗം:— (പാടുന്നു)

ലോകത്തിലേററവും നല്ലതാം സാധനം
പാകത്തിലിന്ദ്രിയ ഭോഗമല്ലോ
ജീവിതലക്ഷ്യമോ ഭക്ഷണം, പാനീയം
ഭുവിൽ സുഖത്തോടിരിക്കലുമാം.

എന്റെ പ്രിയ കാമപ്രഭോ! ഇപ്പോഴും ജാഗ്രതയായിരുന്നാലും. ആലോചനാശക്തി ഇക്കാലത്തു നമ്മുടെ രാജാവായ വികാരത്തിന്റെ നേരെ വളരെ വൈരത്തോടുകൂടി വർത്തിക്കുകയാണെന്നു കേൾക്കുന്നു. നമ്മുടെ രാജാവിനെ നശിപ്പിക്കാൻ അയാൾ ദൃഢമായി നിശ്ചയിച്ചു കഴിഞ്ഞു. അയാളുടെ മന്ത്രിയായ വിവേകം വളരെ ബുദ്ധിശാലിയും സമർത്ഥനുമാണ്. നല്ലപോലെ അയാൾ ഉപദേശം ചെയ്യുന്നുണ്ട്. ആ നൃപതിയുടെ ഉററ ചങ്ങാതിയായ അവഗമനവും, സേനാധിപതിയായ ബ്രഹ്മചര്യവും ആ ഭാഗത്താണ്. പ്രാണായാമം, പ്രത്യാഹാരം, ദമം, ശമം, ശീർഷാസനം, സർവ്വാംഗാസനം, ബന്ധങ്ങൾ, മുദ്രകൾ, മുതലായ ബ്രഹ്മചര്യത്തിന്റെ തോഴന്മാർ, കഴിവുപോലെ അയാളെ സഹായിക്കുകയാണ്. തപസ്സും, ഭക്തിയും, ധ്യാ

നവും എല്ലാം ആ ഭാഗം പിടിച്ചുകഴിഞ്ഞു. തീച്ചയായും അയാറ നമ്മുടെ രാജാവിനെക്കാറ അധികം പ്രബലനാണ്. അയാളുടെ സേന ഇപ്പോറ വളരെ സുശക്തമാണ്. വിവേകം, അയാളുടെ ബുദ്ധിശാലിയായ മന്ത്രി സഹായത്തിന് വരുമ്പോറ നാമെല്ലാം ഏതു മൂലയിലാണ്? നമ്മുടെ പല്ലടിച്ചു കൊഴിച്ചുകളയും. ശീഘ്രത്തിൽ നാമെല്ലാം സ്ഥാനഭ്രഷ്ടരാക്കപ്പെടും. കാമാതുരന്മാരായ ജനങ്ങളിൽ നിങ്ങറക്ക് ഇനി മേലിൽ പ്രലോഭനമുദ്ദീപ്പിക്കാൻ കഴികയില്ല. ഇപ്പോറ നല്ലപോലെ ആലോചിക്കൂ. ഇവയെല്ലാം അഗാധമായി ചിന്തിക്കൂ. യഥാൎത്ഥത്തിൽ നമ്മുടെ നില വളരെ വളരെ അപായകരമായി ത്തീൎന്നിട്ടുണ്ട്.

കാമൻ:—(പാടുന്നു)

എല്ലാമേ ചെയ്യുവാൻ ശക്തനാം കാമൻഞാൻ,
വല്ലാതെ മോഹിക്കുമെന്നാൽ ലോകർ.
ആരും ജയിക്കാ പ്രലോഭനജാലം ഞാൻ
ചാരുതയോടെ പരത്തീടുന്നേൻ.
അത്ഭുതംചെയ്യുംഞാൻ, പണ്ടു ശിവനിലു-
മുൽഭൂതമാക്കി ഞാൻ മാരമോഹം.
എന്റെമഹത്തായ ബാണങ്ങറ പുഷ്പവും
ഗന്ധവും, മദ്യവും, പൂനിലാവും.
(എല്ലാമേ ചെയ്യുവാൻ....)

എന്റെ പ്രിയപ്പെട്ട ഭോഗമേ! വളരെയധികം പേർ സഹായിക്കുന്നതായിരുന്നാലും ആലോചനാശക്തി രാജാവ് എങ്ങനെയാണ് നമ്മുടെ വികാരപ്രഭുവിനെ ജയിക്കുന്നത്? ദേഹത്തിലോ മനസ്സിലോ, വികാരത്തിന്റെ വസതി കണ്ടുപിടിക്കുക വിരിഞ്ചനുകൂടി അസാദ്ധ്യ

മാണ്. ഭോഗപരമായ വികാരങ്ങളിൽ അന്തഃപ്രചോദന ങ്ങളിൽ, ചിത്തത്തിന്റെ ഏറ്റവുമുള്ളിലായുള്ള അറ യിൽ, കാരണശരീരത്തിൽ, ബീജരൂപത്തിൽ, ശരീരമൂല വസ്തുക്കളിൽ, ഇന്ദ്രിയങ്ങളിൽ, അന്തഃപ്രചോദനപരമായ മാനസത്തിൽ, കാമമനസ്സിൽ, അശുദ്ധമനസ്സിൽ നമ്മുടെ നൃപതി ഒളിഞ്ഞുകിടക്കുകയാണ്. എന്റിക്ക ആലോചനാ ശക്തി നൃപാലനെപ്പറ്റി ലവലേശം പേടിയില്ല. എന്റെ പ്രിയേ! നീയെന്താണിത്ര ഭയവിഹ്വലയായിത്തീർന്നത്? സ്വല്പനേരം എന്റെ നാനാവിധത്തിലുള്ള ശക്തികളേ യും മാഹാത്മ്യങ്ങളേയും കേൾക്കു! മോഹനം, സ്തംഭനം, ഉന്മാദനം, ശോഷണം, തപനം എന്ന പഞ്ചബാണസം യുക്തമായ ഒരു കുസുമശരാസനമാണ് ഞാൻ കൊണ്ടുന ടക്കുന്നത്. യുവാക്കന്മാർ ഒരു സുന്ദരരൂപം കാണുമ്പോൾ എന്റെ ഒരു ശരം അവരെ മോഹിപ്പിക്കുന്നു. രണ്ടാം ബാണം അവരുടെ ശ്രദ്ധയെ സ്തംഭിപ്പിക്കുന്നു. മൂന്നാമ ത്തെ അമ്പ് അവരിൽ ഉന്മാദമുണ്ടാക്കുന്നു. ചതുർത്ഥാസ്ത്രം ആ രൂപത്തിന്റെ നേരെ തീവ്രമായ ആകർഷണം അവ രിലുണ്ടാക്കുന്നു. പഞ്ചമബാണം അവരുടെ ഹൃദയ ങ്ങളെ ചുട്ടു തപിപ്പിക്കുന്നു. അത് അവരുടെ അന്തഃ കരണത്തിൽ ആഴമായി തുളച്ചുപോകുന്നു. ഈ ശരങ്ങ ളുടെ പ്രബലമായ പ്രഭാവത്തെ തടയുവാൻ ഈ ലോക ത്തിലെന്നല്ലാ, മൂന്നു ലോകത്തിൽക്കൂടിയും ഒരുത്തനും ശ ക്തിയില്ല. പൂർവ്വകാലത്തിൽ ഈ അമ്പുകൾ ഭഗവാൻ ശി വന്റെ ഹൃദയവും മററനേകം ഋഷികളുടെ ഹൃദയവും കൂടി തുളച്ചു കയറിക്കളഞ്ഞു. ഇന്ദ്രനെപ്പോലും അഹല്യ യെ പ്രാപിക്കാൻ പ്രേരിപ്പിച്ചത് ഈ ബാണങ്ങളാണ്. ശോഷിച്ച കടിപ്രദേശവും, റോജാപ്പൂമാതിരിയുള്ള തുടു ത്ത കവിൾത്തടങ്ങളും, തൊണ്ടിപ്പഴംപോലുള്ള അധരപ

ടങ്ങളും ഉള്ള ഒരു യുവതിയുടെ മോഹിപ്പിക്കുന്ന ചില്ലി വില്ലിൽ തൊടുത്ത് തുളയ്ക്കുന്ന കടാക്ഷവീക്ഷണങ്ങളാകുന്ന എന്റെ ശരം ഞാൻ നേരിട്ടെയ്യും. പരിമളദ്രവ്യങ്ങളും, പൂനിലാവും, പുഷ്പവും, ഹാരവും, ചന്ദനക്കൂട്ടും, മാംസവും, മദ്യവും, നാട്യങ്ങളും, മാദക കഥകളും ഈ വികാരാക്രാന്തരായ യുവാക്കളെ മയക്കുവാനുള്ള എന്റെ പ്രബലശസ്ത്രങ്ങളാണ്. എരിയുന്ന വികാരങ്ങളാൽ അവരുടെ ഹൃദയം പരിപൂർണ്ണമാകുമ്പോൾ അതേ നിമിഷം തന്നെ ആലോചനാശക്തിയും, വിവേകവുമെല്ലാം പമ്പ കടക്കും. അവർ മുഴുക്കുരുടന്മാരായിത്തീരും. മഹാ ബുദ്ധിമാന്മാരേയും, വലിയ പ്രാസംഗികന്മാരേയും, ഗവേഷണപടുക്കളേയും, വൈദ്യവിശാരദന്മാരേയും നിയമപണ്ഡിതന്മാരേയും എല്ലാവരേയും തന്നെ ഞാൻ യുവതികളുടെ കളിപ്പാവയാക്കും. അവരുടെ വരണ്ട മസ്തിഷ്കത്തിൽ താല്കാലികമായി ആലോചനാശക്തി സ്ഥാനം പിടിച്ചിട്ടുണ്ട്. അവന് ശരിയായി ഉറച്ച നട്ടെല്ലില്ല. എനിക്ക് അവന്റേയും, അവന്റെ മന്ത്രിയുടേയും സ്നേഹിതന്മാരുടേയും ശക്തി നല്ലപോലറിഞ്ഞു. സകലരുടേയും ഹൃദയത്തിലും തുളച്ചുകയറുവാൻ കഴിയും. അവരുടെ നാഡികളെ ഇക്കിളികൂട്ടുന്നതെങ്ങനെയാണെന്ന് എനിക്കറിയാം. മധുരഭോഗമേ! ചെറുപ്പക്കാരുടെ വികാരോദ്ദീപനത്താൽ മാത്രം എനിക്ക് ആലോചനാശക്തിയേയും, വികാരത്തേയും, അവഗമനത്തേയും ഇമ കൂട്ടുംമുമ്പേ തന്നെ നശിപ്പിക്കാൻ കഴിയും.

ഭോഗം:—എന്റെ പ്രിയതമാ! അതെല്ലാം ശരിതന്നെ. പക്ഷെ, ആലോചനാശക്തിയെ സഹായിക്കാൻ നമ്മുടെ പ്രബലന്മാരായ പല ശത്രുക്കളുമുണ്ട്. വ്യക്തമാ

യിട്ടും നമുക്കിപ്പോഠം ഭയത്തിന കാരണമുണ്ട്. നമുക്ക് വേഗത്തിൽ നാശമുണ്ടായേക്കാം. ജാഗ്രതയായിരിക്കണം നമുക്ക്.

കാമൻ:—എന്റെ പ്രിയപ്പെട്ട രോഗമേ! ഇനിയും ബദ്ധശ്രദ്ധയായി എന്റെ പെരുമയും ശക്തിയും കേഠംക്കു. ഒരു ഊർദ്ധ്വരേതസ്സായ യോഗിയെക്കൂടി വേഗത്തിൽ അധഃപതിപ്പിക്കുവാൻ എനിക്കു കഴിയും. അഖണ്ഡബ്രഹ്മചാരികളെ അഥവാ ബാലബ്രഹ്മചാരികളെ എനിക്ക് ലവലേശം ഭീതിയില്ല. യുവതിയുടെ വേഷത്തിൽ വന്ന തന്റെ ഗുരുവായ വ്യാസനെ ജൈമിനിയെക്കൊണ്ടു പോലും ആശ്ലേഷിപ്പിച്ചതു് ഞാനല്ലെ! സർവ്വ ഇന്ദ്രിയങ്ങളും ശാന്തമായിരിക്കുന്ന സ്വപ്നത്തിൽകൂടിയും എനിയ്ക്കു പൂർണ്ണമായ മേൽക്കോയ്മയുണ്ട്. വനിതമാർ എന്റെ അപരാജിതരാകാത്ത പൊൽപടിക്കാരാണ്. ഞാൻ അവരുടെ മന്ദഹാസങ്ങഠം മൂലവും, മയക്കുന്ന കൺകോണേറുകഠംമൂലവും, പ്രവർത്തിക്കുന്നു. ഇളംപെൺകൊടികഠംക്ക് ലഘുവായി, ശീഘ്രമായി പുരുഷന്മാരെ നാശംവരുത്താനും, നിരന്തരം നിർവികല്പസമാധിയിൽ സ്ഥിതിചെയ്യുന്ന മഹർഷിമാരുടെ മനഃശാന്തിപോലും ചഞ്ചലമാക്കുവാനും സാധിക്കും. സുന്ദരിമാരായ യുവതികളുടെ ചിത്രത്തെ നിനയ്ക്കുമ്പോഠംകൂടിയും, അവരുടെ വളകളുടേയും ചിലമ്പുകളുടേയും മൃദുധ്വനി കേഠംക്കുമ്പോഠംകൂടിയും, അവരുടെ വികസിച്ചുവരുന്ന മുഖാരവിന്ദങ്ങളെപററി ചിന്തിക്കുമ്പോഠംകൂടിയും സങ്കല്പസുഖമാകുന്ന ജ്വരത്താൽ ബ്രഹ്മചാരികളുടെ നാഡിക്കൂട്ടങ്ങളിൽ കമ്പനമുണ്ടാകുവാൻ എനിക്ക് കഴിയും. അങ്ങനെ ഇരിക്കുമ്പോഠം സ്വപ്നത്തെപ്പററി പറയേണമോ? എന്റെ ത

നിഷ്കളപ്പായ മദവശം, സ്വന്തം വിവത്തനം ആയ ക്രോധം എപ്പോഴും എന്നെ തുണയ്ക്കാൻ സന്നദ്ധനാണെന്നു കേറംക്കാൻ നിനക്കു സന്തോഷമുണ്ടായിരിക്കും. അത്ഭുതങ്ങറം അവൻമൂലവും ചെയ്യുവാൻ എനിക്കു സാദ്ധ്യമാണു്. എന്നോട്ട് അവനു് അധികം ആസക്തിയുണ്ടു്. ഞാനവനെ അത്യന്തം സ്നേഹിക്കുന്നുമുണ്ടു്. വസ്തുവും നിഴലും പോലെ ഞങ്ങളിരുവരും ഒരിക്കലും പിരിയാത്തവരാണു്. അതിനും പുറമേ മദം, മിത്ഥ്യാചാരം, മോഹം, തൃഷ്ണ, അസൂയ, തനിക്കെല്ലാമുണ്ടെന്നുള്ള തോന്നൽ, ഡംഭം, ആദിയായവരെല്ലാം എന്റെ ഭാഗത്തുതന്നെ ആണു്. നമ്മുടെ പ്രബല വികാരത്തിന്റെ, മന്ത്രിയായ അധമ്മത്തിന്റെ ഉററ ചങ്ങാതിമാരാണവർ. എന്റെ പ്രിയേ! നീയിപ്പോറം അനാവശ്യമായിട്ടാണു് ക്ഷോഭിച്ചിരിക്കുന്നതു്. പ്രിയ ഭോഗമേ! ഭയപ്പെടല്ലേ. ശാന്തമായി വിശ്രമിക്കുക.

ഭോഗം:—നന്നായി പറഞ്ഞു, വാസ്തവത്തിൽ അവിടുന്നും നരപാലൻ ആലോചനാശക്തിയും ഒരേ സ്ഥലത്തുനിന്നാണു് പിറന്നതെന്നു് എന്റെ അമ്മ പറഞ്ഞു കേട്ടിട്ടുണ്ടു്.

കാമൻ:—എന്റെ പ്രിയപ്പെട്ട റാണി! ഞങ്ങറം ഒരേ യോനിയിൽനിന്നും ജനിച്ചവരാണു്. എന്റെ ജനനകഥ കേട്ടാലും. നിശ്ചയമായും നിനക്കതു് താല്പര്യവും രോമാഞ്ചവും ഉളവാക്കുന്നതായിരിക്കും. "ഏകോഹം ബഹുസ്യാമി– ഞാനൊററയാണു്. ഞാൻ പലതാകട്ടെ" എന്നു പരമാത്മാവു നിശ്ചയിച്ചപ്പോറം ബ്രഹ്മവും മായയും ചേന്നു. പിന്നെ അവരുടെ ഒന്നാമത്തെ മകൻ മനസ്സു ജനിച്ചു. മനസ്സിനു് ഇരുപുത്രന്മാരുണ്ടു്. ഞാനും ആലോചനാശക്തിയും. എന്റെ അമ്മയായ പ്രവൃത്തി ഒരു കുടുംബ

ത്തിന്റെ സ്ഥാപികയാണ്. മറെറാരു കുടുംബത്തിന്റെ സ്ഥാപികയായ നിവൃത്തിയാണ് ആലോചനാശക്തിയുടെ മാതാവ്. ഇതാണ് ഞങ്ങളുടെ ഉത്ഭവം.

ഭോഗം:—അങ്ങനെയാണെങ്കിൽ, എന്റെ പ്രിയതമാ! അങ്ങെങ്ങനെയാണ് അങ്ങയുടെ സ്വന്തം സഹോദരനോടു ശണ്ഠ കൂടുന്നതു്.

കാമൻ:—ഞങ്ങൾ സദാ പോരാടുന്നു. ലോകം മുഴുവനും അതറിയുന്നു. ചില കുടുംബത്തിൽ സഹോദരന്മാർ സ്വത്തിനായിക്കൊണ്ടു് വഴക്ക് പിടിക്കുന്ന മാതിരി ഞങ്ങളും ശണ്ഠയിടുന്നു. എന്റെ പിതാവായ മനസ്സിന് എന്നോടല്പം പക്ഷഭേദമുണ്ടു്. അതു്മൂലം ലോകം മുഴുവനും എന്റെ കൈവശത്തിലാണ്. സ്വാഭാവികമായിത്തന്നെ എന്റെ സഹോദരനായ ആലോചനാശക്തിക്കു് എന്നോടസൂയയുണ്ടു്. അവന് എന്നേയും അച്ഛനേയും നശിപ്പിക്കണമെന്നുണ്ടു്. ഞാനെന്റെ മാർഗ്ഗത്തിൽക്കൂടിത്തന്നെ പോകും. അവനെ എങ്ങനെയാണ് ശരിപ്പെടുത്തേണ്ടതെന്ന് എനിക്ക് നല്ലപോലറിയാം.

### രംഗം II

(രാജാവികാരത്തിന്റെ ദർബാർ)

[വികാരവും സ്നേഹിതന്മാരും പ്രവേശിക്കുന്നു]

വികാരം:—(പാടുന്നു)

മൂന്നായ ഗ്രന്ഥിയിലൊന്നായ് വിളങ്ങീടും
മന്നവനന്നതൻ ഞാൻ വികാരം.
എല്ലാമേ ചെയ്യുവാൻ ശക്തിയുടയവ
നെല്ലാരുമെന്റെ പിടിയിലല്ലോ,
മാതാവവിദ്യയിൽനിന്നു ഞാൻ ലോകരേ!

ജാതനായീശൻ തൻ ലീലയ്ക്കായി.
മാലോകർക്കെല്ലാമവഗമനത്തോടെ
ആലോചനാശക്തി പോക്കീടും ഞാൻ.
എല്ലാവരേയും വിവേക വിഹീനരായ്
വല്ലാതലയ്ക്കും ഞാൻ കാമവേഗാൽ.
സാധകന്മാരെയും താഴെ വീഴിച്ചു ഞാ-
നാധാര ഹീനം യമാലയത്തിൽ.
ജാഗ്രത കൂടാതിരിക്കുകിലാരിലും
വ്യഗ്രതചേർത്തിടും ഞാൻ ഞൊടിയിൽ.
ഉഗ്രതപസ്വിയാം വിശ്വാമിത്രങ്കൽ ഞാൻ
ആഗ്രഹാൽ വൻതപം നാശംചെയ്തേൻ.
മററുള്ള ദുർബ്ബല മാനുഷ കീടരോ
കാററുള്ള നേരത്തു പഞ്ഞിപോലാം.

ഹേ രാമാ! ക്രോധത്തേയും, ഭൗതികവാദത്തേയും, മോഹത്തേയും, മദത്തേയും മിഥ്യാചാരത്തേയും തൃഷ്ണയേയും വിളിക്കു വേഗമാകട്ടെ.

(മഞ്ജരി)

നല്ല ബലവാൻ ഞാനെല്ലാ തപസ്സേയു-
മില്ല സന്ദേഹം മുടിക്കുവൻ ഞാൻ.
ദുർവാസോ യാജ്ഞവൽക്യാദി മുനികളെ
നിർവ്യാജമായി ഞാൻ തോല്പിച്ചീലേ?
ശാന്തിക്കു ഞാൻരിപു, ജ്ഞാനത്തിനും രിപു,
ചിന്തിക്കിൽ രാജസ സംജാതൻ ഞാൻ
എന്നുടെ വേറൊരു രൂപമാം മുൻകോപം
തന്നുടെ കൈവശമത്രേ ലോകം.

എല്ലാമശിപ്പവനെല്ലാം മുടിപ്പവ-
നെല്ലാമേ തിണ്ടിടുവോനാണു ഞാൻ.

ആത്മാനരകത്തിൽ പൂകുവാൻപാതതൊ-
നാത്മരതാത്തിൻെറ നാശകൻ ഞാൻ.

ആഗ്രഹം സാദ്ധ്യമല്ലാഴ്കിൽ മനസ്സതി-
ലുഗ്രൻ ഞാൻ പ്രത്യക്ഷമായിടുമേ.
ജീവനെ ഞാനറിവററവനാക്കീട്ട-
മാവാത്തധർമ്മങ്ങൾ ചെയ്യിച്ചീടും.
കൂടുതൽ ക്രോധിയായ് മാററമവനെ ഞാ-
നാട്ടമവൻ മമ പാവയായി
തീരെക്കുരുടനായ് മാററിയവനുടെ
ധാരണാശക്തി കളഞ്ഞീടും ഞാൻ.

(നല്ല ബലവാൻ....)

[ക്രോധം, ഭൗതീകവാദം, മദം, മിത്ഥ്യാചാരം, തൃഷ്ണ എന്നിവർ പ്രവേശിക്കുന്നു]

ക്രോധം:—"പ്രഭോ! അവിടുത്തെ കല്പനകൾ എന്തെല്ലാമാണ്?

വികാരം:—"ആലോചനാശക്തിയോടും, വിവേകത്തോടും ഘോരമായ ഒരു പോർ നടത്തു. മിത്ഥ്യാചാരം അവൻെറ പുത്രനായ അസത്യം എന്നിവരെയും സഹായത്തിനു കൊണ്ടുപൊയ്ക്കൊള്ളു. മനഃശാന്തി, ഭക്തി, ധ്യാനം എന്നിവരെ നശിപ്പിക്കു. സകലരുടെ മനസ്സിലും ചില്ലറ വിഷമങ്ങൾക്കുകൂടി മുൻകോപമുണ്ടാക്കി വിടു"

ക്രോധം:—"ഭയംവേണ്ടാ പ്രഭോ! ക്രോധാവേശം, ദ്വേഷം, കോപഭ്രാന്തി, അനിഷ്ടം മുതലായവയെ ഇമ കൂട്ടുന്നതിനകം സർവ്വ മനസ്സിലും വ്യാപിപ്പിക്കുവാൻ എനിക്കു കഴിയും. ഞാൻ വളരെ പ്രബലനാണ്. സാധകന്മാരുടെ തപസ്സിനെ ബാധിച്ച് ശമത്തെ ഞാൻ നശിപ്പിക്കും."

വികാരം:—എന്റെ പ്രിയപ്പെട്ട ഭൗതികവാദി! എല്ലായിടത്തും ശരീരം മാത്രമാണ് ആത്മാവെന്ന് ഉപദേശിക്കു. ഇന്ദ്രിയസുഖത്തിനുപരിയായി യാതൊന്നുമില്ലെന്നും ആത്മാവെന്നൊന്നുതന്നെയില്ലെന്നും, കാമോന്മുഖമായ ഐക്യംമൂലം ഭൂതങ്ങളുടെ ചേർപ്പുമൂലം ദേഹദേഹീകൾ രൂപീകരിക്കപ്പെടുന്നു എന്നും, മഞ്ഞളും ചുണ്ണാമ്പും ചേന്നാൽ ചുവപ്പ് നിറമുണ്ടാകുന്നതു മാതിരി പഞ്ചഭൂതങ്ങൾ ചേരുന്നതിൽനിന്നും ജീവനുണ്ടായതാണെന്നും ഉപദേശിക്കു. ഗീതയ്ക്കും, ഉപനിഷത്തുകൾക്കും, വേദങ്ങൾക്കും വിരുദ്ധമായി ശക്തിപൂർവ്വമായുപദേശിക്കു.

ഭൗതികവാദി:—എല്ലായിടത്തും, വിശിഷ്യ കലാശാലകളിലേയും വിദ്യാലയങ്ങളിലേയും വിദ്യാർത്ഥികളുടെയിടയിലും ഞാനീപ്രവൃത്തി ചെയ്തുകൊണ്ടാണിരിക്കുന്നത്. ബാഹ്യാലങ്കാരഭ്രമം, മദ്യം, മാംസം, ധൂമപാനം, സുഖഭോഗങ്ങൾ മുതലായവയെപററി ഞാൻ സ്തുതിഗീതം ചെയ്യുന്നുണ്ട്. മോക്ഷം, വേദങ്ങൾ, പുനർജ്ജന്മം, ഇത്യാദിയെല്ലാം അവാസ്തവങ്ങളാണെന്നും ഞാൻ ഉപദേശിക്കുന്നുണ്ട്. എനിക്ക് അനവധി അനുയായികളും അനുമോദകന്മാരുമുണ്ട്.

വികാരം:—എന്റെ പ്രിയപ്പെട്ട തൃഷ്ണേ! ജനങ്ങളെയെല്ലാം കൂടുതൽ കൂടുതൽ ദുരാഗ്രഹികളാക്കു!

തൃഷ്ണ:—പ്രഭോ! ഇതെന്റെ സ്വഭാവം തന്നെയാണ്. ഒരുത്തന് 50,000 രൂപയുടെ സ്വത്തുണ്ടെങ്കിൽ ഒരു ലക്ഷത്തിന് അവന്റെ ആഗ്രഹം അധികമാകുന്നു. അതു

പോലെതന്നെ ഒരു കോടീശ്വരനുണ്ടെങ്കിൽ അവനിൽ അനേക കോടിക്കധിശ്വരനാകാനുള്ള അത്യാശയും, അശാന്തിയേയും ഞാനുണ്ടാക്കുന്നു. ശാന്തിയെന്നത് ആർക്കും അറിയാനേ പാടില്ലെന്ന ഒരു നില ഞാൻ വരുത്തിവെക്കുന്നുണ്ട്.

വികാരം:—പ്രിയ സോദരീ, മോഹമേ; പ്രലോഭനത്തിൻേറയും, മയക്കത്തിൻേറയും സഹായത്തോടുകൂടി എല്ലാവരുടെ മനസ്സും ശീഘ്രത്തിൽ മയക്കുള. നിനക്ക് എനിക്ക് വേണ്ടി ധാരാളം വേല ചെയ്യാൻ കഴിയും. ഞാൻ നിന്നെയാണ് ഏററവുമധികം ആശ്രയിച്ചിരിക്കുന്നത്. വികാരതരള ഹൃദയമുള്ളവർ നിൻെറ പാദസ്വരത്തിൻെറ ഝംകാരനാദം കേൾക്കുമ്പോൾ തന്നെ അവരുടെ മനസ്സ് വികാര പരിപൂർണ്ണമായിത്തീരും. ആലോചനാശക്തിയേയും, ഭക്തിയേയും, ധ്യാനത്തേയും, നിനക്ക് വളരെ എളുപ്പത്തിൽ നശിപ്പിക്കാൻ സാധിക്കും. എൻെറ വലതു കയ്യാണെ നീ.

മോഹം:—വികാര ജ്യേഷ്ഠാ! ഞാനങ്ങയ്ക്ക് നല്ലപോലെ സേവനം ചെയ്യാം. ജനങ്ങളെ ഞാൻ മോഹിപ്പിച്ച് അവരിൽ മമതയെ ഉണ്ടാക്കുന്നു. തങ്ങളുടെ കളത്ര പുത്ര ധനാദികളിൽ അത്യന്തം ആസക്തി ഉണ്ടാക്കുന്നു. നിശ്ചയമായും ഞാനവരുടെ ആലോചനാശക്തിയും, അവഗമനവും, വിവേകവും നശിപ്പിക്കും.

വികാരം:—എൻെറ പ്രിയമദമേ! നീ ഈ സന്ദർഭത്തിൽ പ്രബലമായി പ്രവർത്തിക്കുക! നമ്രതയെ നശിപ്പിക്കുക!

മദം:—ബഹുമാനപ്പെട്ട വികാരനൃപതേ! എനിക്ക് മോഹത്തിനേക്കാളും, തൃഷ്ണയേക്കാളും കൂടുതൽ ശക്തിയു

ണ്ടു്. തീച്ച്യയായിട്ടും ഞാനെല്ലാവരേയും എന്റെ അടിമ കളാക്കുന്നു ഞാൻ വിദ്വാന്മാരിൽ വിദ്യാഭിമാനമുണ്ടാക്കുന്നു. സാധകന്മാരിൽ അധാർമ്മികമായ ദുരഭിമാനവും ആത്മീയമായ അഹന്തയും ഉണ്ടാക്കുന്നു. കർമ്മയോഗികളിൽ സേവാഗർവ്വവും സന്ന്യാസിമാരിൽ സന്ന്യാസഗർവ്വവും ഉണ്ടാക്കുന്നു.

വികാരം:—എന്റെ പ്രിയ മിത്ഥ്യാചാരമേ! ആജ്ഞവത്തെ നീ അടിയോടെ തുലയ്ക്കുക. വേഗമാകട്ടെ: താമസിക്കരുതേ.

മിത്ഥ്യാചാരം:—ഞാൻ അവിടത്തെ ആജ്ഞയെ അക്ഷരംപ്രതി അനുസരിക്കാം. ഇപ്പോൾ സർവ്വലോകരും എന്റെ അനുയായികളാണു്. സന്ന്യാസികളിലും സാധുക്കളിലും കൂടി ഞാൻ മതപരമായ മിത്ഥ്യാചാരമുണ്ടാക്കുന്നു ചിലക്കു ബ്രഹ്മവിദ്യയോ യോഗമോ അങ്ങാടിമരുന്നോ, പച്ചമരുന്നോ എന്നുപോലും രൂപമില്ല എന്നിരുന്നാലും അവർ ജീവന്മുക്തന്മാരായ യോഗികളും സമാധിനിഷ്ഠന്മാരും ആണെന്നു നടിക്കുന്നു.

(കർട്ടൻ)

അംകം II

രംഗം I

## (മന്ത്രിയുടെ ഭവനത്തിലെ ഒരുവരാന്ത)

[വിവേകവും ബ്രഹ്മചര്യ്യവും പ്രവേശിക്കുന്നു)

വിവേകം:—(പാടുന്നു)

രാമ രാമ രാമ രാമ—രാമ രാമറാം രാമ സീതാരാം
രാമ രാമ രാമ രാമ—രാമ ശ്രീരാം
ശ്യാമ ശ്യാമ ശ്യാമ ശ്യാമ—ജയ ജയ രാധേശ്യാം
ജയ ജയ ഘനശ്യാം
ബൻസീമോഹൻ പ്യാരേ—ജയ ജയ മുരളീശ്യാം.

(മഞ്ജരി)

ശ്രീധരാ, ഭൂധരാ, ശംഖ ചക്രാധരാ,
മാധവാ, യാദവാ, ദാമോദരാ
നിത്യമിതാകുന്നനിത്യമിതാെന്നു
വ്യത്യാസപൂർവ്വമറിഞ്ഞീടണം.
ഈയറിവായതുതന്നെ വിവേകമാം,
ആയതു ദൈവകൃപയാൽവരും (ശ്രീധരാ....)

ഇന്നിതു കൈവശമായി വന്നീടുകിൽ
വന്നിതു കൈവല്യംതന്നെ നൂനം.
സത്സംഗമായതിന്നു മൂലമറഞ്ഞ ലൂ_
മുത്സാഹമുണ്ടെങ്കിലേതും വരും (ശ്രീധരാ....)

വൈരാഗ്യമായതിൽനിന്നു പിറന്നിടും;
ഹേ രാമാ! ധ്യാനിക്ക തീവ്രമായി.
ധ്യാനം മുറുകിയാൽ നല്ലസമാധിയാം;
ഊനംകൂടാതെ നീ ധ്യാനിച്ചാലും. (ശ്രീധരാ....)

നല്ലത്, എന്റെ പ്രിയ ബ്രഹ്മചര്യമേ! ഇപ്പോഠം താങ്കഠംക്ക സൗഖ്യം തന്നെയല്ലേ? നമ്മുടെ പൊന്നുതമ്പുരാൻ ആലോചനാശക്തിയിൽ നിന്നും വളരെ ഗൗരവമേറിയ ഒരു സന്ദേശം ഞാൻ കൊണ്ടുവന്നിട്ടുണ്ട്. വികാരം, നമ്മുടെ ശത്രു, തന്റെ ബലത്തെപ്പററി വളരെ അധികം വൃഥാവാദം ചെയ്യുകയാണ്. സിനിമാ, ഹോട്ടലുകഠം, വേഷഭൂഷാഡംബരം ഇത്യാദികഠംമൂലം ഇക്കാലത്ത് അയാഠം വളരെയധികം നാശം വരുത്തിക്കൂട്ടുന്നുണ്ട്. അനേകം ബാലികാ ബാലന്മാർ പൂർണ്ണനാശം പ്രാപിച്ചു കഴിഞ്ഞു. വളരെ ദയനീയം തന്നെയാണവരുടെ പാട്! തന്നിമിത്തം അയാളെയും അയാളുടെ മന്ത്രിയായ അധർമ്മത്തെയും, മദം, മോഹം, അസൂയാദികളായ അയാളുടെ സകലക്കൂട്ടുകാരെയും നശിപ്പിക്കുവാൻ കഠിന നടപടികളെടുക്കണമെന്ന് നമ്മുടെ തമ്പുരാൻ നമ്മളോടു കല്പിച്ചിട്ടുണ്ട്. അവിടുന്നാവശ്യപ്പെടുന്നത് അയാളുടെ വംശം മുഴുവനും നശിപ്പിക്കണമെന്നാണ്. താങ്കളാണ് ആത്മസ്വാരാജ്യത്തിലെ പടത്തലവൻ. പല അത്ഭുതകൃത്യങ്ങളും ചെയ്യാൻ താങ്കഠംക്ക കഴിയും. ബുദ്ധിമുട്ടുള്ളപ്പോഠംളെല്ലാം ഞാനും താങ്കളുടെ കൂടെയിരുന്ന് ഇടയ്ക്കിടയ്ക്ക് ബുദ്ധിപൂർവ്വമായ എല്ലാ ഉപദേശങ്ങളും നഠംകാം. കാലം വൈകിച്ചുകൂടാ. താങ്കളുടെ സേനകളെല്ലാം യുദ്ധത്തിന് അണിനിരക്കട്ടെ. ഭക്തി, ധ്യാനം, തപ , പ്രത്യാഹാരം, പ്രാണായാമം, ശമം, ദമം, ആത്മനിരോധം, ശീർഷാസനം, ഉഡ്ഡീയാനം, അശ്വിനിമുദ്ര, മുതലായവരേയും സഹായത്തിനു വിളിച്ചുകൊള്ളൂ വികാരതരളചിത്തരായ ഈ യുവാക്കളുടെ കണ്ണു തുറപ്പിക്കാൻ ഞാൻ തയ്യാറാകാം. ധൈര്യമായിരിക്കൂ, എന്റെ പ്രിയ ബ്രഹ്മചര്യമേ! താങ്കഠംക്ക് സുഖസ്വപ്നങ്ങളെ ഞാനാശിക്കുന്നു. ഇങ്ങോട്ടു നോക്കൂ ശരാവതി

കൂടി. ശത്രുസംഹാരത്തിനായിക്കൊണ്ട് ഇത്തവണ തീവ്രമായ ഉപായങ്ങൾ സ്വീകരിക്കും. ഭാവിയിൽ വികാരമെന്ന പേരുതന്നെ ഭൂമിയിലൊരു കോണിലും കേൾക്കാൻ പാടില്ല. ഞാൻ പറഞ്ഞതു മനസ്സിലായോ?

(മഞ്ജരി)

ബ്രഹ്മചര്യം:—

ഗോവിന്ദാ, ഗോപാലാ, മാധവാ, ശ്രീധരാ
ഗോപീ മനോഹരാ, രാധാലോലാ
മൂന്നു കരണത്തിൻ ശുദ്ധി ഞാനാകുന്നു;
ഇന്നുവികാരത്തിൻ നാശം ചെയ്യാം.
ധൈര്യവുമിച്ഛതൻശക്തിയും മാനവ–
വീര്യവുമോർമ്മയും നൾകുവൻഞാൻ. (ഗോവിന്ദ....)
ആലോചനാശക്തി തന്നുടെ സേനയെ
ചാലേനയിക്കുന്ന നായകൻ ഞാൻ.
സത്യമഹിംസാദി സർവ്വരും മൽപാദേ
നിത്യവുംസേവനം ചെയ്തീടുവോർ. (ഗോവിന്ദ....)
ശുദ്ധമാം സത്വഗുണത്തിൽനിന്നാണഞാ–
നിദ്ധരണീതലേ ജാതനായി
തേജസ്സും ബ്രഹ്മത്തിൻവർച്ചസ്സും ശക്തിയു–
മോജസ്സും ഞാനാകും സാധകരിൽ. (ഗോവിന്ദ....)
കുണ്ഡലിനീ ശക്തി ജാഗ്രതയാകുവാൻ
വേണ്ടതീയുണ്ടാക്കും ഞാനവരിൽ.
ചെന്നു ചക്രങ്ങൾമൂലം സഹസ്രാരേ
വന്നണഞ്ഞീടുവാൻ ഞാനുതകും. (ഗോവിന്ദ....)
സാധകന്മാർകൾക്കു ബ്രഹ്മമടയുവാൻ
സാധന ചെയ്യുവാൻ ഞാൻതുണയാം.

നല്ല സ്വഭാവങ്ങളെല്ലാ മവർകളി-
ലല്ലസിച്ചീടുവാൻ മൂലമാം ഞാൻ. (ഗോവിന്ദ....)

ഒററയാം ജീവിതം ശാന്തിമോകയാൽ
മറെറതെനിക്കേതുമിഷ്ടമാകാം
നല്ലയമത്തിൽ ഞാൻ സാരമാംഭാഗമാ-
ണില്ലസന്ദേഹം തരിമ്പുപോലും. (ഗോവിന്ദ....)

ആഞ്ജനേയനും, സദാശിവ ബ്രഹ്മനു,-
മഞ്ജസാ ഭീഷ്മനും, ലക്ഷ്മണനും,
ആദിയിലത്ഭുത ശക്തികളേകിഞാൻ
മേദിനിതന്നിൽ പ്രസിദ്ധി നൽകി. (ഗോവിന്ദ....)

സാധകന്മാർകളിൽ ശക്തിയും, വീര്യവും,
സാധനാശക്തിയും ഞാനാകുന്നു.
ഊർദ്ധ്വരേതസ്സുകളാക്കമവരെ ഞാ-
നൂർദ്ധ്വഗതിക്കു ഹേതുവാകും. (ഗോവിന്ദ....)

യോഗത്തിലുന്നതി നൽകിയവർക്കു ഞാൻ
വേഗത്തിലേകും സമാധിപാദം
എന്നെക്കളഞ്ഞിട്ടതെകൊണ്ടാത്മാവിനുന്നതി
തന്നെസ്വപ്നമാർക്കാകിലും.

ഗോവിന്ദാ, ഗോപാലാ, മാധവാ, ശ്രീധരാ
ഗോപീമനോഹരാ, രാധാലോലാ.

പ്രിയ വിവേകമേ! ഓം നമോ നാരായണായ! താങ്കളെ ഒരു സന്യാസിയായിട്ടാണു ഞാൻ കരുതുന്നത്. തന്മൂലമാണ് ഞാനിങ്ങനെ സംബോധന ചെയ്യുന്നത്. ഉള്ളിലെ ആത്മചക്ഷുസ്സ തുറക്കുന്നത് അങ്ങയുടെ സഹായത്താൽ മാത്രമാണ്. മഹാമനസ്കതയുടെ തികവാണങ്ങ്. അങ്ങയ്ക്ക് എന്റെ ഏററവും പ്രിയപ്പെട്ട ആരാധനകൾ!

നല്ല സുഖംതന്നെയാണെനിയ്ക്കു്. വളരെ നന്ദി. എന്നാൽ അങ്ങേയ്ക്കും സുഖംതന്നെയോ? നമ്മൾ കണ്ടുമുട്ടീട്ടു് ദീർഘകാലമായി. എന്റെ ഓർമ്മ ശരിയാണെങ്കിൽ പോയ തവണ നാം കണ്ടുമുട്ടിയതു് ദണ്ഡകാരണ്യത്തിൽ സുസന്തോഷസ്മരണീയനായ ശ്രീരാമചന്ദ്രഭഗവാൻ വിശ്വവിഖ്യാതമുനികളുടെകൂടെ താപസകുലദ്രോഹികളും വീകഠോരതരഹൃദയരുമായ അസുരന്മാരുടെ നിഗ്രഹണാർത്ഥം സഞ്ചാരം ചെയ്തിരുന്നപ്പോളായിരുന്നു. അതിരിയ്ക്കട്ടെ, നമ്മുടെ ബഹുമാനപ്പെട്ട പൊന്നുതമ്പുരാൻ് സുഖംതന്നെയല്ലയോ. ഞാനും നമ്മുടെ ശത്രുവായ വികാരത്തെപ്പററിയും അയാളുടെ സഹായികളും മദമാത്സര്യാദികളെപ്പററിയും അവരുടെ യഥേഷ്ടാചാരിത്വത്തെപ്പററിയും ധാരാളം വാർത്തകൾ കേട്ടിട്ടുണ്ടു്. വികാരം ആര്യാവർത്തിൽ-ഗംഗയും-ഗീതയും ഗായത്രിയും ഗോവും ബഹുമാനപുരസ്സരം ആരാധിക്കപ്പെട്ട പുണ്യഭൂമിയിൽ പലേടങ്ങളിലും പ്രവേശിച്ചുകഴിഞ്ഞിരിക്കുന്നു. പുണ്യമായ മഞ്ഞൾപൂശലിനുപകരം, അവർ ടാൽക്കം പൗഡർ, ചെറിബ്ലോസ പൗഡർ, ഹാസലൈൻ സ്നോ എന്നിവകളെ തങ്ങളുടെ മുഖാരവിന്ദങ്ങളിലണിയുന്നു. അവർ വാർകുന്തലെയും പശ്ചിമദൈശതികപരിഷ്കാരത്തിന്റെ പേരിൽ വികൃതപ്പെടുത്തുന്നു. ഭാരതത്തിലെ നമ്മുടെ ബാലികാബാലകന്മാരുടെ മനസ്സിൽ ഈ മാതിരി അപരിഷ്കൃതാനുകരണം ഇഴഞ്ഞുനുഴഞ്ഞുകയറികഴിഞ്ഞു. നമ്മുടെ പൂർവ്വികമഹർഷിമാരുടെ ഉപദേശങ്ങളെല്ലാം പൂർത്തിയായ അവഗണനപരിധികളിലൊളിച്ചുകഴിഞ്ഞു. എന്തൊരു ശോച്യാവസ്ഥ! വല്ല ജോൺസണോ, റസ്സലോ വികസനം, ചലനം, അണു സംബന്ധം അതീതഭൗതതത്വങ്ങളിൽ കൊണ്ടുവന്നാൽ മാത്രമേ അവർക്ക് ഏതും സ്വീകാര്യമാകൂ.

യഥാൎത്ഥത്തിൽ ലജ്ജാവഹം! വിദേശീയവസ്തുശകലങ്ങ ങ്ങളാൽ അവരുടെ മതിയെല്ലാം മയങ്ങി മഞ്ഞിനാലെ ന്നപോലെ മൂടിക്കിടക്കയാണ്. ഇതരരിലുള്ള നന്മയെ കുന്നിനേയുംതന്നെ ഗ്രഹിക്കുവാൻ അവരുടെ ബുദ്ധിക്കു ശക്തിയില്ല. ഭാരതവൎഷത്തിലെ ആധുനിക യുവതീയുവാക്കന്മാർ വളരെ മോശമായ രീതിയിൽ ദുഷിച്ചുപോയിരിക്കുന്നു. സ്വല്പദൂരംപോലും റിക്ഷയിലോ കാറിലോ, ട്രാമിലോ, മറെറന്തെങ്കിലുമൊരു വാഹനത്തിലോ, അല്ലാതെ നടന്നുപോകാൻ അവൎക്കു സാദ്ധ്യമല്ലാത്ത കാലമാണിത്. എന്തൊരു ഭയാനകമായ കൃത്രിമജീവിതമാണിത്! ഭാരതീയനാരിമാരിൽ കൂന്തൽ കത്തരിച്ചുവരുന്ന ഭയങ്കരമായ പകൎച്ചവ്യാധി ഹിമവൽസേതുപൎയ്യന്തം ആക്രമിച്ചിരിക്കുന്നു. വികാരത്തിൻേറയും തൃഷ്ണയുടേയും തകരാറുകൊണ്ടാണിതെല്ലാം വന്നത്. പറഞ്ഞുവന്ന കാൎയ്യം നോക്കാം. ഞാൻ വികാരത്തിൻെറ ഉന്മൂലനാശം ചെയ്യാൻ വേണ്ട ഏൎപ്പാടുകൾ ചെയ്തുവരികയാണ്. എൻെറ സേന യുദ്ധസന്നദ്ധമാണ്. അടുത്ത തവണ നമ്മുടെ ഭൂപനെ കാണുമ്പോൾ ഈ വിവരം ദയവായി അറിയിക്കുമോ? പ്രിയ വിവേകമേ! അങ്ങ് പൂൎണ്ണമായും എൻെറ ശക്തിയും ആത്മനിയന്ത്രണജ്ഞാനവും അറിഞ്ഞിരിക്കുകയാണല്ലോ. ലക്ഷ്മണൻ, ഹനുമാൻ, ഭീഷ്മപിതാമഹൻ മുതലായ എല്ലാ ബ്രഹ്മചാരികൾക്കും ശക്തിയും ഓജസ്സും നൽകിയതു് ഞാനല്ലേ? ഇതെല്ലാം നല്ലപോലെ അറിയാമല്ലോ. വാസ്തവത്തിൽ ഞാൻ നിൎഗ്ഗുണബ്രഹ്മംതന്നെയാണ്. സൃഷ്ടികൎത്താവിനുപോലും ഇതു ഗ്രാഹ്യമാണ്. ശക്തിയുടെ ഭണ്ഡാരമാണു ഞാൻ. ആദിശക്തി ഉടലെടുത്തതാണു ഞാൻ. മഹാമായ, വാണീറാണി, ലക്ഷ്മീദേവി, പാൎവ്വതി,

ഭഗവതി എല്ലാം എൻെറ ഇഷ്ടാനുവൎത്തികളാണ്. ഇമ കൂട്ടുന്നതിനകം എനിക്കീ ത്രിലോകങ്ങളേയും ഉദ്വതിപ്പിക്കാൻ സാധിക്കും. അരനിമിഷത്തിൽ എണ്ണമററ ബ്രഹ്മാണ്ഡങ്ങളെ സൃഷ്ടിചെയ്യാൻ എന്നാലാകും. സങ്കല്പമാത്രേണ ഓരോന്നും ഉണ്ടാവുകയും നശിക്കുകയും ചെയ്യും. എൻെറ പേരുകൾ കേൾക്കുമ്പോൾതന്നെ വികാരവും കൂട്ടകാരും അഗ്നിയുടെമുമ്പിൽ പഞ്ഞിപോലെയാവും. അല്ലയോ വിവേകമേ! അങ്ങെന്തു പറയുന്നു?

വിവേകം:—എൻെറ പ്രിയ ബ്രഹ്മചൎയ്യമേ! എനിക്കു താങ്കളോടു വളരെ സന്തോഷമാണുള്ളതു്. താങ്കളുടെ ശക്തികളെയെല്ലാംകുറിച്ച് എനിക്കു നല്ലപോലെയറിയാം. സകല വിഷയങ്ങളിലും ഞാൻ താങ്കളോടുചേൎന്നു താങ്കളെ സഹായിക്കാം. ഈ വികാരതരളിതരായ മനുഷ്യരിൽ വിവേകമുദിപ്പിച്ച് അവരെ ഉണൎത്താം. തദവസരത്തിൽ വികാരം ഓടിപ്പോകും. ജനനം, മരണം, വ്യാധി, ജരാ, സംസാരദുഃഖങ്ങൾ തുടങ്ങിയുള്ള ഇന്ദ്രിയഭോഗപരമായ ഒരു ജീവിതത്തിൻെറ പല ദോഷങ്ങളെയും ഞാനവൎക്കെടുത്തുകാട്ടി ഒരാത്മീകജീവിതത്തിൻെറ മാഹാത്മ്യം വെളിപ്പെടുത്താം. ലോകം മൃഗതൃഷ്ണപോലെ മിഥ്യയാണെന്നും ഇന്ദ്രിയങ്ങളുടെ സഹായത്തോടുകൂടി, മായ അവരെ മോഹിപ്പിക്കുകയാണെന്നും ഞാൻ പറഞ്ഞുകൊടുക്കാം. 'എൻെറ ഭാൎയ്യ', 'എൻെറ പുത്രൻ', 'എൻെറ ഭവനം', തുടങ്ങിയുള്ള മമതയുണ്ടാക്കുന്ന മോഹത്തെ ആദ്യമേതന്നെ വേരോടെ പിഴുതുകളയുവാൻ ഞാനീ കാമാതുരന്മാരെ സഹായിക്കാം. ഈ 'മമത'യാണ് ജനങ്ങളെ മോഹിപ്പിച്ച് ദേഹത്തെ ദേഹിയായി തെററിദ്ധരിക്കാൻ കാരണമായിത്തീരുന്നതെന്നും ഞാന

വക്ക് പറഞ്ഞുകൊടുക്കാം. മനസ്സിൻെറയും ഇന്ദ്രിയങ്ങളുടെ സൂത്രങ്ങളെയും അവക്ക് മനസ്സിലാക്കിക്കൊടുക്കാം. ജഗത്ത് ഒരു സ്വപ്നമാണെന്നും മനസ്സിൻെറ ഒരു വെറും ലീലയാണെന്നും ഉള്ള അറിവ് അവരിലുണ്ടാക്കാം. ബന്ധനകാരണമായ സ്നേഹത്തേയും ആസക്തിയേയും നശിപ്പിക്കാനും ഞാനവരെ സഹായിക്കാം. ഞാനിങ്ങനെ ഉപദേശിക്കാം:—"സുഹൃത്തുക്കളേ! മായാമയസംസാരമാകുന്ന ഈ ചേററിൽനിന്നും ഇപ്പോഴെങ്കിലും ഉയരു. നിങ്ങഠം അവിദ്യയിൽ ആണ്ടുകിടക്കുന്നതിനാൽ വികാരം നിങ്ങളിൽ വലിയ നാശം ചെയ്തിരിക്കുന്നു. പോയ പല ജന്മങ്ങളിൽ നിങ്ങഠംക്കെത്രകോടി മാതാപിതാക്കന്മാരും, ഭാര്യാപുത്രന്മാരും ഉണ്ടായിരുന്നു? ഈ ശരീരം മലപൂർണ്ണമാണ്. അഴുക്കേറിയ ഈ ദേഹത്തെ ആലിംഗനംചെയ്യുന്നതെത്ര ലജ്ജാകരം! വെറും വിഡ്ഢിത്തം മാത്രമാണത്. ദേഹത്തിനായുള്ള ഈ മോഹമുപേക്ഷിക്കുക. പരിപാവനാത്മമഹിമാധ്യാനശക്തി ഈ ദേഹാദ്ധ്യാസത്തെ വെടിയു. ശരീരപൂജനം ത്യജിക്കുക. ദേഹാരാധകന്മാർ അസുരന്മാരും രാക്ഷസന്മാരുമാണ്. കാമിനികളുടെ കായസൗന്ദര്യത്തെ ചില കവികഠം അതിശയോക്തിയായി വർണ്ണിച്ചിട്ടുണ്ട്. യുവാക്കളെ തെററായ മാർഗ്ഗത്തിൽ തള്ളിവിടുന്ന അവർ സ്വയമേവ ദുർനീതരാണ്. "വശീകരിക്കുന്ന നയനമുള്ള കോമളാംഗിമാർ", "ചന്ദ്രവദനമാർ" "തുടിച്ച ഗണ്ഡമണ്ഡലങ്ങളും മധുരാധരങ്ങളും" ഇത്യാദി വർണ്ണനകഠം അവാസ്തവങ്ങളും സങ്കല്പജന്യങ്ങളുമാണ്. ശവശരീരത്തിലും, വൃദ്ധയിലും, വ്യാധിഗ്രസ്ഥയിലും അഴകെവിടെയാണ്? ഒരു സ്ത്രീ കോപാക്രാന്തയായിരിക്കുമ്പോഠം സൗന്ദര്യമെവിടെയാണ്? ഇതു നല്ലപോലറിഞ്ഞിട്ടും നിങ്ങഠം അവളുടെ ദേഹത്തോടാസക്തരാകുന്നു!

ഉറച്ച വിഡ്ഢികളല്ലേ നിങ്ങൾ? മായയുടെ ശക്തികൊണ്ടാണിതു! എത്രയ്ക്കത്ഭുതാവഹമാണു് മായയുടെയും മോഹത്തിന്റെയും ശക്തി! പെണ്ണഴകു പൊയ്യാണു്, കൃത്രിമമാണു്, നശ്വരമാണു്. യഥാർത്ഥസൗന്ദര്യം അനശ്വരമാണു്, നിത്യമാണു്. ആത്മാവാണു് സർവ്വ സൗന്ദര്യങ്ങൾക്കും ഉത്പത്തിസ്ഥാനം. സാക്ഷാൽ മന്മഥമന്മഥനാണതു്. അതിന്റെ സൗന്ദര്യം അനശ്വരവും നിത്യവുമാണു്. നല്ല സുവർണ്ണവർണ്ണാങ്കിതാഗ്രത്തോടുകൂടിയ പട്ടുപ്പുടവ, ഭൂഷണങ്ങൾ, സുവർണ്ണസൂചികൾകൊണ്ടും മററും അലങ്കരിച്ചുവെച്ചിരിക്കുന്ന കാർകുന്തൽ, സുമങ്ങൾ, പൊടിപൂശിയ മുഖം, പെഞ്ചായം കോരിയിട്ട ചോരിവായ്ചുണ്ടുകൾ, അഞ്ജനമെഴുതിയ കഞ്ജനേത്രങ്ങൾ ഇത്യാദികളാണു് താൽക്കാലികമായ ഒരു കൃത്രിമസൗന്ദര്യവും അലങ്കാരവും മിന്നിത്തിളക്കവും നൽകുന്നതു്. ത്വക്സൗന്ദര്യം മായ മാത്രമാണു്. ആത്മഭാവവും ആത്മദൃഷ്ടിയും നിങ്ങൾ കൈവെടിഞ്ഞിരിക്കുന്നു. കാന്തയുടെ ശരീരത്തിനുള്ളിൽ ഒളിഞ്ഞുകിടക്കുന്ന ചൈതന്യംമൂലം, ആത്മാവുമൂലംവേണം അവളെ സ്നേഹിക്കുവാൻ. അവൾ മൃതയായ അതേ നിമിഷംതന്നെ ആ ശരീരത്തെ ദൂരെ കളയുന്നു. ഭാര്യയെ സ്നേഹിക്കുന്നതിൽ വാസ്തവത്തിൽ നിങ്ങൾ സ്നേഹിക്കുന്നതു് ആത്മാവിനെയാണു്. കാമമോഹനങ്ങളാൽ ആ സ്നേഹത്തെ താൽക്കാലികമായി അവളുടെ ദേഹത്തിലേയ്ക്കു മാററിയതാണു്. ഇപ്പോൾ ഉണരു! കൺ മിഴിക്കു! താമസിയ്ക്കരുതേ! മരണം സദാ നിങ്ങളെ വിഴുങ്ങുവാൻ കാത്തിരിയ്ക്കുകയാണു്. ഒരു യുവതിയുടെ കപാലമെടുത്തതിനോടിങ്ങനെ ചോദിക്കു: "ഹേ കപാലമേ! മധുരാധരങ്ങളും മനോഹരമായ മതിമുഖവും റോസാപ്പൂപോലുള്ള കവിൾത്തടങ്ങളും എവിടെയാണു?"

മിന്നുന്ന തോലിനടിയിൽ പച്ചമാംസമാണുള്ളത്. ഒരു നാരിരത്നത്തിന്റെ മന്ദഹാസത്തിന്റെ പിന്നിൽ ഇരിക്കുന്നത് ഒളിച്ചുവച്ചിരിക്കുന്ന കോപാദിയാണ്. ചുവന്ന ചുണ്ടിന്റെ ചർമ്മത്തിന്റെ ചുവട്ടിൽ കിടക്കുന്നതു രോഗാണുക്കളാണ്. അവരുടെ മൃദുലതയുടെയും കരുണാരസം വഴിയുന്ന വാക്കുകളുടെയും പിറകിൽ ഉള്ളത് ഒളിച്ചുവച്ചിരിക്കുന്ന കഠിന ഹൃദയങ്ങളും ദുർഭാഷണനാദങ്ങളുമാണ്.* ജീവിതം പാഞ്ഞുപോയിക്കൊണ്ടിരിക്കുന്നതും അനിശ്ചിതവുമാണ്. അല്ലയോ കാമാതുരന്മാരേ! ഏത്കമെലവാസിയായ ആത്മാവിന്റെ സൗന്ദര്യമറിയൂ. ശരീരം രോഗങ്ങൾക്കിരിപ്പിടമാണ്?

വാത്സല്യവശ ദീർഘമായ ഭോഗം നിമിത്തം ഈ ലോകത്തിൽ പ്രബലമായിത്തീരുന്നു. അതിന്റെ തടിച്ചതും കെട്ടുകളുള്ളതുമായ ചാട്ട് നിങ്ങളുടെ കഴുത്തിനെ ചുറ്റിക്കെട്ടിയിരിക്കുകയാണ്. "കട്ടിമരിച്ചു" എന്നുള്ള വാർത്ത കേൾക്കുമ്പോൾ നിങ്ങൾക്കു യാതൊരു ചാഞ്ചല്യവുമില്ല. പക്ഷേ "എന്റെ പൈതൽ രാജം പറഞ്ഞുപോയി" എന്നു കേൾക്കുമ്പോൾതന്നെ നിങ്ങൾ ശോക

---

*ഇവിടത്തെ പ്രയോഗങ്ങൾ കാമാതുരന്മാരിൽ വൈരാഗ്യമുളവാക്കുവാൻവേണ്ടി പ്രയോഗിച്ചവയാണ്. വൈരാഗ്യസിദ്ധിക്കായിക്കൊണ്ട് സ്ത്രീകൾക്കും പുരുഷന്മാരുടെനേരെ ഈദൃശഭാവന ഉണ്ടായിരിക്കേണ്ടതാണ്. ദത്താത്രേയൻ, വാത്മീകി, ശങ്കരാചാര്യർ മുതലായവരും ഈ മാതിരി പ്രയോഗങ്ങൾ പ്രകടിപ്പിച്ചിട്ടുണ്ട്. ഇരുകൂട്ടർക്കും വൈരാഗ്യം വന്നശേഷം സകലചരാചരങ്ങളിലും ആത്മദൃഷ്ടിയോടിരിക്കണം. ലിംഗഭേദാശയം മറഞ്ഞുപോകും.

സാഗരത്തിൽ മുഴുകിപ്പോകുന്നു. ഇതിൻെറ കാരണമാണ് മോഹം. നിങ്ങളുടെ സ്വന്തം താല്പര്യവും "മമത"യും അവിടെയുണ്ട്. കഴിഞ്ഞ യുദ്ധത്തിൽ എത്രയോ പേർ മൃതിയടഞ്ഞുപോയി. ബീഹാറിലും, ക്വററയിലും സംഭവിച്ച ഭൂകമ്പത്തിനാൽ എത്രയോ ജനം ചരമമടഞ്ഞു. നിങ്ങൾ ഒരിക്കലും വിലപിച്ചില്ല. ഒരു തുള്ളിക്കണ്ണുനീരുപോലും വീഴ്ത്തിയില്ല. എന്തുകൊണ്ട്? എന്തുകൊണ്ടെന്നാൽ നിങ്ങൾക്കവിടെ സ്വന്തതാല്പര്യമൊന്നുമില്ലായിരുന്നു. മോഹം അഥവാ സ്വന്തതാല്പര്യമാണ് അജ്ഞാനം. ഇതു വേരോടെ പിഴുതെറിഞ്ഞുകളഞ്ഞാൽ നിങ്ങൾക്കു ആത്മജ്ഞാനവും നിത്യമായ ആത്മാനന്ദവും ലഭിക്കും. ജ്ഞാനമാർഗ്ഗത്തിലേക്ക് നിങ്ങളെ കൺമിഴിപ്പിക്കലും, നിങ്ങളുടെ അജ്ഞാനത്തെയും അതിൻെറ ഫലങ്ങളേയും ദൂരീകരിക്കലും എൻെറ കടമയാണ്. ദുഃഖം ആസക്തിയിൽനിന്നുമുയരുന്നു. ഇന്ദ്രിയസുഖം അരിഷ്ടതമാത്രമാണ്. ധാരാളമായ ധനം അസുഖത്തെയും, കൊള്ളക്കാരിൽനിന്നുമുള്ള ഭയത്തേയും അപായത്തേയും ഉണ്ടാക്കുന്നു" എൻെറ പ്രിയ ബ്രഹ്മചര്യമേ! ഈ രീതിയിൽ വികാരതരളിതരായ ജനങ്ങളുടെ മാനസത്തിൽ ഞാൻ വിവേകമുദ്ദീപിപ്പിക്കാം. അതിവേഗം അവരുടെ കണ്ണുകൾ തുറപ്പിക്കാം. നിശ്ചയമായും വികാരം നാശമടയും. ചുരുക്കത്തിൽ ഇതാണ് എൻെറ മഹത്തായ പ്ലാൻ. ശക്തിയോടും തോററുപോകാത്ത ഉത്സാഹത്തോടുംകൂടി ഈ മാതിരി ജോലി ശരിയായ മുറയിൽ ഞാനാരംഭിച്ചുകഴിഞ്ഞു. വികാരഭൂപൻ രോഗശയ്യയിലാണെന്നു കേൾക്കുന്നു. അയാളുടെ ജീവൻതന്നെ ആററുവക്കിലുള്ള അരമലകംപോലെ അങ്ങോട്ടോ ഇങ്ങോട്ടോ എന്നറിയാതെ ആടിക്കൊണ്ടിരിക്കയാണ്. ക്ഷേമന്മാരായ വൈദ്യന്മാ

രുടെ സംഘംപോലും അയാൾക്ക് ആശ്വാസം ആവശ്യമില്ലെന്നു പ്രസ്താവിച്ചിരിക്കുന്നു. ഇപ്പോൾ പൂർണ്ണമായും അയാൾ അധഃപതിച്ചുപോയി. പ്രിയ ബ്രഹ്മചര്യമേ! ഇനി യാത്ര പറയാനില്ല താങ്കൾക്ക നല്ലതുതന്നെ ഭവിക്കട്ടെ! എനിക്ക തക്കതായ ജോലി കിടപ്പുണ്ട്. ആര്യാവർത്തം ശുദ്ധീകരിച്ചതിന്നുശേഷം, ഇതരദേശങ്ങളിൽ സഞ്ചരിച്ച് അവിടെയും, ശുദ്ധസംസ്കാരവും യഥാർത്ഥ ധർമ്മവും സ്ഥാപിക്കേണ്ടിയിരിക്കുന്നു. അവിടെ വികാരം ധാരാളം നാശം വരുത്തിക്കൂട്ടിയിട്ടുണ്ട്. വികാരനാശം ചെയ്യുന്നതുള്ള നിങ്ങളുടെ പ്രയത്നങ്ങളിൽ കനിവിനേയും വിടരുത്. വന്ദനം, അല്ലയോ ബ്രഹ്മചര്യമേ! പോയിവരട്ടെ!

രംഗം II

[ബ്രഹ്മചര്യത്തിന്റെ ഗൃഹത്തിൽ ഒരു മുറി. ബ്രഹ്മചര്യവും വിചാരവും പ്രവേശിക്കുന്നു]

(ബാൻഡ് ധ്വനി)

ബ്രഹ്മചര്യം:—

രാമ രാമ രാമ രാമ
രാമ രാമ രാമ രാമ
രാധേ രാധേ രാധേ രാധേ
രാധേ രാധേ രാധേ രാധേ
ശങ്കർ ശങ്കർ ശങ്കർ ഹര ഹര
ശങ്കർ ശങ്കർ ശങ്കർ ഹര ഹര
ഭംഭം ഭംഭം ഭംഭം ഹര ഹര
ഭംഭം ഭംഭം ഭംഭം ഹര ഹര
ഹരി ഓം ഹരി ഓം ഹരി ഓം ഹരി ഹരി
ഹരി ഓം ഹരി ഓം ഹരി ഓം ഹരി ഹരി

(തുള്ളൽ)

പാലാഴിവാസാകൃഷ്ണാ ലീലാവിനോദാകൃഷ്ണാ
മാലാകെയൊഴിക്കണം കാലാരിവന്ദ്യാ കൃഷ്ണാ.
കാമനാം രാക്ഷസനെ സാമോദം നാശം ചെയ്യാൻ
സോമനെ ചൂടീടുന്ന കാമാരിദേവൻ താനും
തന്നെയടക്കിടുവാനുന്നതസാധനകൾ
നന്നായി ചെയ്തീടുന്ന ധന്യാത്മാ ജയിക്കുക.
(പാലാഴി.......)

ലോകത്തെയാട്ടീടാനും നാകത്തെത്തീർത്തിടാനും
പാകത്തിലഴിപ്പാനുമാകുമവന്റെ ശക്തി.
സിദ്ധികൾ സേവിച്ചീടുമൃദ്ധികൾ പാദം തൊഴും;
പദ്ധതികാട്ടുമവൻ ശ്രദ്ധാവാൻ ജയിക്കട്ടെ.
(പാലാഴി.......)

രാജാക്കൾ സേവിച്ചീടും പൂജനമേകം ദേവർ;
വ്യാജമകന്നോരവൻ രാജ്യത്തിൻ ജ്യോതിസ്സല്ലേ
(പാലാഴി.......)

രാമാ! വിശ്രമമുറിയിൽ ആരെങ്കിലും എനിക്കായി കാത്തിരിക്കുന്നുണ്ടോ?

രാമൻ:— ഉണ്ട്, യജമാനേ! ബഹുമാനപ്പെട്ട വിചാരം ആത്മാവിന്റെ പ്രധാനമന്ത്രി അവിടെ കാത്തിരിക്കുന്നുണ്ട്.

ബ്രഹ്മാ:— അദ്ദേഹത്തെ ആദരപൂർവ്വം വിളിച്ചുകൊണ്ടു വരൂ. വേഗമാകട്ടെ.

രാമൻ:— ഓം നമോ നാരായണായ! പൂജ്യരേ! അകത്തേക്കു വരാം. എന്റെ യജമാനൻ അവിടുത്തെ ദർശനത്തിനുവേണ്ടി ആശാപൂർവ്വം കാത്തിരിക്കുകയാണ്.

ബ്രഹ്മ:—(താണുതൊഴുതു് കൈകെട്ടിനിന്നുകൊണ്ടു്) മഹനെ നീ പത്രം ഇത്രത്തോളം വരാനുള്ള കാരണം എന്താണു്, അടിയന്തിരമായ കാര്യം വല്ലതുമുണ്ടോ?

വിചാരഃ—

(വഞ്ചിപ്പാട്ടു്)

ജയ ജയ വാസുദേവ ദാമോദര ജഗന്നാഥ
ഭയമെല്ലാമകറേ്ണം കരുണാകരാ
ശുഭേച്ഛയും സുവിചാരംതന്നും തനുമാനസിയും
സത്താപത്തിയസംസക്തിയുംപിന്നെ
പദാർത്ഥഭാവനയായ തുരിയവും ജ്ഞാനത്തിന്റെ
സപ്തഭൂമികകളംതന്നെ പടിപടിയായു്.

(ജയജയ........)

(മഞ്ജരി)

നാരായണഹരേ, നരകവിനാശനാ
പേരായിരംചൊല്ലി കൈതൊഴുന്നേൻ.
ആരാണീഞാനെവിടെന്നാണുവന്നതും?
പാരാതെ ചോദ്യമെന്തോട്ടാണോ?
എന്താണീ ബ്രഹ്മമെന്താണീമായയും
എന്താണീ ബന്ധവും മോക്ഷംതാനും?

(നാരായണ........)

എന്താണീ വിദ്യയുമെന്താണവിദ്യയും
എന്താണീ ജ്ഞാനവുമജ്ഞാനവും?
ഭാവകചിന്തന ചെയ്യുക, ചെയ്യുക,
ഭാവത്തിൽ ബ്രഹ്മവിചാരം ചെയ്യു

(നാരായണ........)

നാലായസാധനമാൎഗ്ഗം താൻ ചെയ്യുക
കാലാരിഃ സവനം മുമ്പിൽ ചെയ്ത
കേഠംക്കുക, ചിന്തിക്ക, ധ്യാനം താൻ ചെയ്യുക,
വേഠംക്കുക മോക്ഷമാം ശാന്തി തന്നെ.

(നാരായണ........)

താങ്കഠം ആലോചനാശക്തി നരേന്ദ്രൻെറ സേനാനായകനാണെന്ന് എനിക്കറിയാം. വികാരം ചെയ്തിട്ടുള്ള ദുസ്സാമൎത്ഥ്യങ്ങളെപ്പററിയും ഞാൻ കേട്ടിട്ടുണ്ട്. ജനങ്ങഠം വികാരത്തിൻെറ അടിമകളായി; അവൎക്കാത്മജ്ഞാനം നഷ്ടപ്പെട്ടുപോയി. ഈ നികൃഷ്ടനായ വികാരത്തെ നശിപ്പിക്കുവാൻ ഞാൻ ദൃഢമായി തീരുമാനിച്ചുകഴിഞ്ഞു. എൻെറ സഹായവുംകൂടി ഉണ്ടായാൽ താങ്കഠംക്കു വിവേകത്തിന്നും പ്രശസ്തമായ വിജയം നേടാൻ സാദ്ധ്യമാവും. പ്രാണായാമം, ശീൎഷാസനം, മുദ്രകഠം, ബന്ധങ്ങഠം എന്നിവയെല്ലാം ഏദയോഗമമായി താങ്കളെ സഹായിക്കുന്നുണ്ടെന്നെനിക്കറിയാം. അവരെല്ലാം ശക്തന്മാർതന്നെ, സമ്മതിച്ചു. പക്ഷെ, അവരെല്ലാം സഹായികഠം മാത്രമാണ്. എന്തുകൊണ്ടെന്നാൽ, പ്രാണായാമത്തിന് പൂൎണ്ണമായ മാനനാശംചെയ്യുവാൻ കഴിവില്ല മനസ്സിലെ സ്ത്രീഭോഗവാസനകളെല്ലാം ചുട്ടുകരിക്കേണ്ടിയിരിക്കുന്നു. അപ്പോഠം മാത്രമേ നമുക്ക് വൈരിയെ പൂൎത്തിയായി നശിപ്പിക്കുവാൻ സാധിക്കുകയുള്ളൂ. താങ്കഠംക്കു മുഴുവൻ ബലവുമില്ല. എനിക്കു താങ്കളുടെ ശക്തിയും അറിയാം. അത്ഭുതങ്ങഠം ചെയ്യുവാൻ താങ്കഠംക്കു കഴിയുമെന്നും എനിക്കറിയാം പക്ഷേ, സകല ഉത്ഭവത്തിൻെറയും മൂലകാരണമായ, ഏററവും ദിവ്യചക്രവൎത്തിയായ ആത്മാവുമായി എനിക്ക് നേരിട്ടു സംപൎക്കമുള്ളതുമൂലം താങ്കളെ

ധാരാളം സഹായിക്കാനാവും. "ഞാനാര്" എന്നുള്ള വിചാരണവഴി, "തത്ത്വമസി", "അഹം ബ്രഹ്മാസ്മി" ആദിയായ ഉപനിഷദ് മഹാവാക്യങ്ങളുടെ മാഹാത്മ്യത്തെ ശരിക്കു ധ്യാനം ചെയ്യുന്നതുവഴി സാധകന്മാക്ക് ആത്മജ്ഞാനം പ്രദാനംചെയ്യുന്നതു ഞാനാണ്. പൂർണ്ണമായ മനോനിഗ്രഹംചെയ്യാൻ സാധിക്കുന്നതെനിക്കു മാത്രമാണ്. ആദിത്യന്മാക്കെല്ലാം ബലവാനായ ആദിത്യൻ ഞാനാണ്. എൻെറ സാന്നിദ്ധ്യത്തിൽ താങ്കളുടെ പ്രാണായാമാദി തോഴന്മാർ ശോഭിക്കുന്നതാണ്. താങ്കൾക്കറിയാം: വളരെ ബുദ്ധിശാലിയാണ് താങ്കൾ. ഒരു വാൎത്തുകൂടി, വിവേകം, ആലോചന, ശക്തി, അവഗമനം, എല്ലാം എൻെറ മക്കൾ മാത്രമാണ്. ഭക്തി എൻെറ മൂത്ത മകളാണ്. ശ്രദ്ധയും വിശ്വാസവും, പ്രേമപരമായ മനശ്ചായ്‌വുമുള്ളവരെ വികാരനാശത്തിനു സഹായിക്കാൻ ഞാനവരോടു പറയാം. യോഗമെന്നു പറയുന്ന വേറൊരു സുതനും എനിക്കുണ്ട്. സകല സങ്കല്പങ്ങളേയും നശിപ്പിക്കുവാൻ ഞാനവനു വ്യക്തമായ നിർദ്ദേശം നൽകാം. ഈ വഴിയിൽ അവനൊരു ദക്ഷനാണ്. ചിന്താനാശക പദ്ധതിയിൽ അവനൊരു ഗവേഷണപടുവാണ്. യോഗപരമായ സ്വഭാവക്കാരെ അവൻ സഹായിക്കും. എണ്ണങ്ങൾ വെണ്ണീറാകുമ്പോൾ സ്ത്രീഭോഗവാസനകളും താനേ നശിച്ചുപോകും. വാസനകൾ വിറകിൻെറ ഭാഗമാണിവിടെ അഭിനയിക്കുന്നതു്. ഇതുകൂട്ടുന്നതിനകം ചിന്താഗ്നിയെ പരിപൂർണ്ണമായണയ്ക്കുവാൻ യോഗത്തിനു കഴിയും. കർമ്മമെന്നൊരു ജ്യേഷ്ഠപുത്രനും എനിക്കുണ്ട്. അവൻ നിസ്സന്ദേഹമായും എനിക്കു വിരോധമായിരിക്കുകയാണ്. എങ്കിലും അവനെ എൻെറ ഭാഗത്തുചേൎക്കാൻ സാധിക്കും. കർമ്മപരമായ

സ്വഭാവക്കാരെ ഫലേച്ഛകൂടാതെയും കർത്തൃത്വബുദ്ധിര
ഹിതമായും പ്രവർത്തിക്കുവാൻ സഹായിക്കാനായി ഞാന
വനോടു പറയാം. വിചാരണയ്ക്കും മററ് അഭ്യാസ
ങ്ങൾക്കും സമയമില്ലാത്ത ചെറുകിട കർമ്മനിരതന്മാർക്കുകൂടി
ഇതും ഒരു വഴിയാണ്. ഇപ്പോൾ നാം എല്ലാ വഴികളും ന
മ്മുടെ കോട്ട ബലപ്പെടുത്തിക്കഴിഞ്ഞു. ഏഴു മൂലവഴികളും
യാതൊരു ശത്രുവിനും ഉള്ളിൽ കടക്കുവാൻ കഴികയില്ല.
സകല ജനങ്ങൾക്കും നന്മയുണ്ടാകും. ആലോചന,
ശക്തി, വിവേകം, അവഗമനം, ഭക്തി, യോഗം, കർമ്മം,
പ്രാണായാമം, ശീർഷാസനം, ഉഡ്ഡീയാനം, യോഗമുദ്ര മുത
ലായവരുടെ ഗതിയെ വീക്ഷിച്ചുകൊണ്ട് ഞാൻ സർവ്വ
സേനാധിപനായിരിക്കാം. ഇടയ്ക്കിടയ്ക്ക് ഞാൻ ഈ
പ്രവർത്തനങ്ങളെപ്പററിയുള്ള എന്റെ റിപ്പോർട്ട് ഉള്ളിൽ
മൂകനായി (അക്രിയനും അകർത്താവുമായി) രിക്കുന്ന
എന്റെ നേരിട്ടുള്ള യജമാനന് നേരിട്ടു നൽകിക്കൊണ്ടി
രിക്കാം. ഒരു കർമ്മയോഗി പക്വമായ ഉടനെതന്നെ
ഞാനവനിൽ വിചാരണയുളവാക്കി അവനെ ജ്ഞാന
മാർഗ്ഗത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോകാം. ജ്ഞാനത്തിലേ
യ്ക്കുള്ള പാത മാത്രമാണ് കർമ്മം. കർമ്മത്തിന് സ്വയമേവ
അജ്ഞാനമാകുന്ന മൂടൽമഞ്ഞിനെ അകററുവാൻ സാദ്ധ്യ
മല്ല. ഒരു ഭക്തൻ പരിപൂർണ്ണ പക്വമടയുമ്പോൾ, ഞാന
വന്റെ ഹൃദയം പരാഭക്തിയാൽ നിറച്ച് അവനേയും
ജ്ഞാനമാർഗ്ഗത്തിലേയ്ക്ക് കൂട്ടിക്കൊണ്ടുപോകാം. ഭക്തിയും
ജ്ഞാനവും ഒന്നാണ്. അവ ഒരേ നാണയത്തിന്റെ
ഇരുവശങ്ങളാണ്. ഞാനെല്ലാ സാധകന്മാരെയും ആത്മ
ബോധം, തത്വബോധം, യോഗവാസിഷ്ഠം, ഉപനിഷ
ത്തുകൾ, ലഘുവാസുദേവമനനം, വിവേകചൂഡാമണി

ആദിയായവയെ അദ്ധ്യയനംചെയ്യാൻ ഉപദേശിച്ചിട്ടുണ്ട്. ഇപ്പോഴെല്ലാം വളരെ വ്യക്തമായിരിക്കുമെന്നു കരുതുന്നു. നമ്മുടെ ഉദ്ദിഷ്ടസിദ്ധിയ്ക്കായിക്കൊണ്ടു വേണ്ട ഉപായങ്ങളെ ഞാൻ ശരിയായി തയാറാക്കിയിട്ടുണ്ട്. എന്റെ പ്രിയപ്പെട്ട ബ്രഹ്മചര്യ്യമേ! ബ്രഹ്മജ്ഞാനവിരോധിയായ വികാരത്തെ ജയിപ്പാൻ നമുക്കിപ്പോൾ ഐക്യമായും, യുക്തമായും, നിഷ്കളങ്കമായും, ഉത്സാഹപൂർണ്ണമായും വേല ചെയ്യാം.

ബ്രഹ്മചര്യ്യം:—സമ്മതിച്ചു, ബഹുമാനപ്പെട്ട യജമാനനേ! ശരിയായിട്ടും അവിടുന്ന് എന്നെക്കാൾ കൂടുതൽ മതിമാനും ബലവാനുമാണ്. അവിടുത്തെ അമൂല്യ അഭിപ്രായങ്ങൾക്കായി ഞാൻ കൃതജ്ഞനായിരിക്കുന്നു. ഈ നിമിഷം മുതൽക്കുതന്നെ ഞാൻ എന്റെ ഇതരസഹചാരികളുമായി ഒത്തുചേർന്ന് എല്ലാംതന്നെ പ്രവൃത്തിയിൽ കൊണ്ടുവരാം. പ്രണാമങ്ങൾ! പ്രഭോ! അഗാധമായ ഭക്ത്യാദരവുകളെ അവിടുത്തെ യജമാനന്റെ സന്നിധിയിൽ സമർപ്പിക്കുന്നു.

—***—

## അംകം III

### രംഗം I

## (സേനാപതിയുടെ ആഫീസ്)

(ബ്രഹ്മചര്യ്വും സ്നേഹിതന്മാരും പ്രവേശിക്കുന്നു.)

ബ്രഹ്മചര്യ് : —

ഭജോ രാധേ ഗോവിന്ദ്
രാധേ ഗോവിന്ദഭജോ സീതാഗോവിന്ദ്
ഹരേ കൃഷ്ണ ഹരേ രാം രാധേ ഗോവിന്ദ്.

(പറയൻ തുള്ളൽ)

അച്യുതാ ഹരിമാധവാ, യദുപാലകാ, കരുണാകരാ,
കൊച്ചുഗോപികമാരുടെയുടയാടകട്ടൊരു ധൎമ്മജാ.
വിശ്വമൻപോടു രക്ഷചെയ്യുക രക്ഷചെയ്യുകയെപ്പോഴും;
ധൈര്യമോടു നടക്കണം ബ്രഹ്മചര്യമാകിയ പാതയിൽ.
എന്തു താനനുഭവിക്കിലുമതിൽ വേണ്ടതില്ലൊരു ഭീതിയും;
ചന്തമോടുവിളങ്ങിടും ഹൃദിശാന്തിയില്ലൊരു സംശയം!
(അച്യുതാ........)

സത്വപോഷണമുള്ളതായിട്ടൂണുതന്നെകഴിക്കണം;
നൽതപസ്സുതപിക്കണം ബഹുകാലമങ്ങനെ തീവ്രമായ്.
വെള്ളയാകുമെരുള്ളിചേർക്കൊല, വേണ്ടതല്ല ചുവന്നതും;
കള്ളുബീഡി ചുരുട്ടുബ്രാൻഡികളൊക്കൊലാകളും കളവും.
(അച്യുതാ........)

പ്രിയ ശിഷ്യന്മാരേ! സുപ്രഭാതം, നമ്മുടെ എതിരാളിയായ വികാരത്തെ നശിപ്പിക്കുവാൻ നിങ്ങൾ ചെയ്തിട്ടുള്ള ഉപായങ്ങൾ എന്താണ്? സത്യസന്ധനായി

നിങ്ങളുടെ പ്രവൃത്തിയുടെ സകല വിവരവും എനിക്കു നൽകൂ. നിങ്ങളുടെ ഡയറി കാണിക്കൂ.

ശീർഷാസനം:—

ജയ ജയ രാധേകൃഷ്ണ, ജയ ജയ രാധേശ്യാമാ
ഓം ഓം ഓം ഓം ഓം ഓം ഓം ഓം ഓം ഓം
സോഹം സോഹം ശിവോഹം സോഹം

(ഓട്ടൻതുള്ളൽ)

വെള്ളിക്കുന്നം, പാർവ്വതീകാന്താ,
വെള്ള പൂശും ശങ്കരചാരി:
ആസനജാലം പാലിക്കും ശീർ-
ഷാസനമാം ഞാൻ രാജാവല്ലോ.
വീര്യത്തിനെ ഞാനോജസ്സാക്കും,
ധൈര്യത്തിനെ ഞാൻ പോഷിപ്പിക്കും.
(വെള്ളിക്കുന്നാ........)

നല്ലൊരു ബ്രഹ്മചര്യത്തിനെ ഞാ-
നില്ലവിവാദം കാത്തിടുന്നേൻ.
സാധകരെ ഞാൻ, രോഗം നൽകും
ബാധയകററി രക്ഷിക്കുന്നേൻ.
(വെള്ളിക്കുന്നാ........)

എല്ലാവ്യാധിയുമെന്നെക്കണ്ടാ-
ലില്ലാസംശയമോടും ദൂരെ.
നല്ല സമാധിവേഗം കിട്ടാ-
നെല്ലാവർക്കും തുണ ഞാനല്ലോ.
(വെള്ളിക്കുന്നാ........)

മാമുനിമാരിങ്ങെന്നെത്തന്നെ
പ്രേമസമേതം വാഴ്ത്തീടുന്നു.

പാലിക്കേണമാസനശോഭ;
മാലിന്യങ്ങളകററീടേണം!
(വെള്ളിക്കുന്നാ........)

ആടാൻമേലാചെയ്യുംവേളയിൽ;
ചാടാൻമേലാ,പടിയേറേണം.
അന്തംതന്നിൽ ശിഷ്ടാസനവും
ചന്തത്തിൽതാൻചെയ്യുകനിത്യം.
(വെള്ളിക്കുന്നാ........)

പിന്നെത്തന്നെശമത്തെച്ചെയ്യു
നന്നെന്നേവം ചൊല്ലുവു ശിവനും.
വിശ്രമമെല്ലാം ചെയ്താൽ പിന്നീ-
ടശ്രമമാകാൻ പാലും വേണം.
(വെള്ളിക്കുന്നാ........)

ആനന്ദത്തിൻഗേഹം തന്നിൽശി-
വാനന്ദൻ താൻ ചൊല്ലുന്നിതിനെ.
സ്വാമി കുവലയദേവൻതൻെറ
പ്രേമികളെക്കൊണ്ടിതുചെയ്യിപ്പൂ.
(വെള്ളിക്കുന്നാ........)

സുന്ദരവുമിതുതന്നെയെന്നും
മന്ദം ചെയ്യെന്നരുളീടുന്നു.
ഭാവത്തോടിതുശീലിപ്പിപ്പൂ
ദേവരാജ്വോറാതന്നെയെന്നും
(വെള്ളിക്കുന്നാ........)

ഹാരീഡിക്ക്മാൻ യോഗീന്ദ്രനുമായ്
നേരിൽചെയ്യാൻ ചൊല്ലുന്നിതിനെ.
ഭാസ്വരമാകിനകാന്തിലഭിക്കാൻ
ക്ലാസിൽ ചെയ്യാൻ ചൊല്ലുന്നതിനെ.
(വെള്ളിക്കുന്നാ........)

പെണ്ണുങ്ങൾക്കും പരിശീലിക്കാം
അണ്ണന്മാരെപ്പോലെയിതിനെ.
നാരീമണിമാർ ചെയ്യുന്നുണ്ട്
നേരിൽകാട്ടാൻ പലരുംയോഗ്യർ.
(വെള്ളിക്കുന്നാ.........)

വെള്ളക്കാരും പലരുംചെയ്യും,
കള്ളംതെല്ലും ചൊൽകയുമല്ല,
യോഗീഡിക്മൻ മാസ്റ്ററവർക്ക്,
യോഗീന്ദ്രൻതാൻ വേറൊരു മാസ്റ്റർ.
വിക്ററവുസെപ്പവെങ്കോവുണ്ട്
തക്കൊരുമാസ്റ്റർ പാശ്ചാത്യക്കായ്.
(വെള്ളിക്കുന്നാ.........)

എന്റെ വേലയെപ്പററിയെല്ലാം കേൾക്കാൻ അങ്ങേയ്ക്കു് വളരെ സന്തോഷമായിരിക്കും. ആസനങ്ങൾക്കെല്ലാം രാജാവാണ് ഞാനെന്നു അങ്ങേയ്ക്കു നല്ലപോലെ അറിയാമല്ലോ. യോഗികളെക്കൊണ്ടു് ഞാൻ അനേകം ആസനപുസ്തകങ്ങൾ പ്രസിദ്ധീകരിപ്പിച്ചിട്ടുണ്ട്. "സൂര്യനമസ്കാരം", യോഗാസനങ്ങൾ", "യോഗമീമാംസ" മുതലായ പുസ്തകങ്ങളെകുറിച്ചങ്ങേയ്ക്കു് അറിഞ്ഞുകൂടേ? ഈ മാതിരി പുസ്തകങ്ങളെല്ലാം പൊതുവിൽ നല്ലപോലെ വില്പനയാകുന്നുണ്ട്. പുസ്തകങ്ങളിൽ മാത്രമല്ലാ എന്റെ പ്രവർത്തനങ്ങൾ. അനേക വിധത്തിലുള്ള മാസികകളിലുമുണ്ട്. യോഗികൾ വിദ്യാലയങ്ങളിലും കലാശാലകളിലും പ്രസംഗിക്കുന്നുണ്ട്. വിദ്യാലയങ്ങളിലും കലാശാലകളിലുമുള്ള വിദ്യാർത്ഥികൾ തീവ്രമായി ശീഷാസനാഭ്യാസം ചെയ്തുവരികയാണ്. ചിലർക്കിതു മൂന്നു മണിക്കൂർവരെയും ഒരേ നിലയിൽ ചെയ്യാൻ കഴിയും. കാമിനിമാക്കും എന്നിൽ

കൗതുകമധികമാണ്. യുവാക്കളുടെ സ്വപ്നസ്ഖലനാദി പലേ വ്യാധികളും നീക്കിയിട്ടുണ്ട്. പലരും ഊർദ്ധ്വരേതസ്സുകളായിത്തീൎന്നിട്ടുണ്ട്. ഹേ ബ്രഹ്മചൎയ്യമേ! ഈ അഭ്യാസികളിലെല്ലാം അങ്ങ് ബ്രഹ്മവൎച്ചസ്സും ബ്രഹ്മതേജസ്സും കാണുന്നില്ലേ? ഇവരിൽനിന്നെല്ലാം ഇപ്പോറം വികാരം ഓട്ടം പിടിച്ചു കഴിഞ്ഞു. നേപ്പാളും, ബൂട്ടാൻ, ബോർണിയോ, ജാവാ, രാജപുത്താന, മുതലായിടങ്ങളിലെ കാട്ടാളജാതികളിലും കാട്ടുമൃഗങ്ങളിലുമാണ് അയാറം അഭയം പ്രാപിച്ചിരിക്കുന്നതെന്നു കേറംക്കുന്നു. എന്റെ തീവ്രമായ പ്രചാരത്താൽ അയാറംക്കൊരു ഭയങ്കര മൂർച്ഛയുണ്ടായിട്ടുണ്ട്. നാറംക്കുനാറം അയാളുടെ ശരീരം മെലിഞ്ഞുമെലിഞ്ഞ് എല്ലും തോലുമായിത്തീൎന്നിട്ടുണ്ട്. ഇനി അയാറംക്ക് വീണ്ടും ആരോഗ്യവും ബലവും ഉണ്ടാവുകയില്ല. അയാളെപ്പററി യാതൊരു വിധമായ ഭീതിക്കുമവകാശമില്ല. നമ്മളെല്ലാം സുരക്ഷിതർ തന്നെ. ഹേ ബ്രഹ്മചൎയ്യമേ! ധൈൎയ്യമായിരുന്നാലും, ശാന്തി: ശാന്തി: ശാന്തി:

ബ്രഹ്മചൎയ്യം:— ആശ്ചൎയ്യകരംതന്നെ! എന്റെ പ്രിയതോഴാ! വളരെ നന്ദി, ഇപ്പോറം ദയവായി നമ്മുടെ സഹോദരൻ പ്രാണായാമത്തെ എന്റെടുക്കലേക്കയക്കുള്ള. അയാളുടെ കാൎയ്യവും കേറംക്കട്ടെ.

(പ്രാണായാമം പ്രവേശിക്കുന്നു.)

പ്രാണായാമം:—

ഭജോ രാധേ ഗോവിന്ദ്
രാധേഗോവിന്ദ ഭജേ സീതാഗോവിന്ദ്
ഹരേകൃഷ്ണ ഹരേരാമ രാധേഗോവിന്ദ്.

(മഞ്ജരി)

ഗോപാല, ഗോവിന്ദ, ഗോകുല നന്ദന,
ഗോപവധൂജന ലീലാലോലാ.
കാലത്തു നാലുമണിക്കെഴുനേൽക്കവിൻ,
ചാലവേ ശീലിപ്പിൻ പ്രാണായാമം.
ഓജസ്സധികമാം, മാനസം നേരെയാം,
രാജസം ദൂരെയാം പ്രാണായാമാൽ.

(ഗോപാല.........)

കുണ്ഡലിനീശക്തി ജാഗ്രതയായീടും,
ബന്ധമില്ലാതൻ മേലെയേറം.
ദിനങ്ങൾ പോയീടും, ദേഹംലാഘവമാകും,
മാനമായാരോഗ്യം നേടിടാമേ.

(ഗോപാല........)

സാധനതന്നിൽ ക്രമമായിരിക്കേണം,
ബാധകളെല്ലാമകററീടേണം.
കിട്ടുന്നവസ്തുക്കളെല്ലാം വയററി-
ലിട്ടുനിറയ്ക്കൊലാ സൗമ്യശീലാ.

(ഗോപാല........)

നിദ്രയും ശാപ്പാടും പാനവുമെല്ലാമേ
ഭദ്രമായ്തന്നെ മിതമാവേണം.
കാലീവയററിലേയഭ്യാസം ചെയ്യാവൂ,
പാലിച്ചുകൊള്ളേണമച്ചടക്കം.

(ഗോപാല........)

ആരംഭംതന്നിൽ തുടങ്ങൊലാ കുംഭകം,
പാരം പരിശ്രമമാവുമതിൽ.
ആരംഭവേളയിൽ സാവധാനത്തിലായ്
പൂരകംചെയ്തീടാം, രേചകവും.

(ഗോപാല........)

പാലും, പഴങ്ങളും, പൂന്തേനും വെണ്ണയും
പാലപ്പയറുംകൊള്ളാം നന്മനൽകും.
രോഗം വരുന്നാകിൽ വിശ്രമം ചെയ്യുവാൻ
യോഗം വരുത്തേണം രണ്ടുനാളുകൾ.

(ഗോപാലാ........)

എത്രയ്ക്കുസാദ്ധ്യമോ ശ്വാസമടക്കുവാ-
നത്രയ്ക്കുമാത്രമേ ചെയ്തിടാവൂ
ശ്വാസം സഹസ്രാരം തന്നിൽ ചെലുത്തിയാ-
ലാസംഗമാകും സമാധിതാനും.

(ഗോപാലാ........)

പൂരകമൊന്നിനു കുംഭകം നാലാകും,
പാരാതെ രണ്ടാകും രേചകവും.
മെല്ലെ മെല്ലെ വേണം ശ്വാസം വിടുന്നതു,
അല്ലെങ്കിൽ നന്നല്ല പ്രാണായാമം.

(ഗോപാലാ........)

സിദ്ധാസനംതാനോ, പദ്മാസനംതാനോ,
സിദ്ധമല്ലെങ്കിൽ സുഖാസനമോ,
നന്നായുറപ്പിച്ചുമാറും, ഗളംതാനും,
തന്നാനനം താനുമാക്കുനേരേ.

(ഗോപാലാ........)

ഓമെന്നു ചേതസാ ചൊല്ലിട്ടു ശ്വാസത്തെ
വാമമാം നാസയാലുള്ളുവിട്ടു.
ആയതുവേണ്ടസമയം നിറുത്തേണം,
മായാമയൻതന്റെ ചിന്തയോടും.
പിന്നെയതുമെല്ലെ ദക്ഷിണനാസയാൽ
മന്ദമായ് ബാഹ്യത്തിൻ തള്ളീടേണം.

(ഗോപാലാ........)

ശ്രീമാൻ ബ്രഹ്മചര്യമേ നമസ്കാരം! എൻെറ വേല അത്ഭുതാവഹമാണ്. അനേക പുസ്തകങ്ങളും മാസികകളും എൻെറ പ്രവൃത്തിയെ പുകഴ്ത്തുന്നു. പ്രാണായാമം പഠിപ്പിക്കുന്ന പല ആശ്രമങ്ങളും സ്ഥാപനങ്ങളുമുണ്ട്. ഭസ്ത്രിക, സൂര്യഭേദി, ശീതളി, മൂർച്ഛ, ശീതകാരി, ഉജ്ജായി, ഭ്രമരി, പ്ലാവിനി എന്ന അഷ്ടവിധ കുംഭകങ്ങളുമഭ്യസിക്കുന്നവർ ധാരാളമുണ്ട്. വികാരം ഇപ്പോൾ മൃതിയടഞ്ഞുകഴിഞ്ഞു. ഞാൻ വികാരതരളഹൃദയരായവരിൽ രജസ്സും തമസ്സും മുഴുവനും നശിപ്പിച്ചുകഴിഞ്ഞു. സങ്കല്പനാശം വരുത്തി ഞാൻ ജനങ്ങളെ നല്ല ഏകാഗ്രതയനുഭവിക്കുവാനുതകിയിട്ടുണ്ട്. ഉത്സാഹികളും ബുദ്ധിശാലികളുമായ സാധകന്മാരിൽ ഞാൻ കുണ്ഡലിനിയെ ഉയർത്തിയിട്ടുണ്ട്. പല രോഗങ്ങളും ഞാൻ ശമനം ചെയ്തിട്ടുണ്ട്. ഇപ്പോൾ ആളുകൾ അധികം ആരോഗ്യവും പ്രസരിപ്പും ബലവുമുള്ളവരായി കാണപ്പെടുന്നില്ലേ? മുകളിലേയ്ക്കുയരുവാൻ സാധിക്കുന്ന ചിലരെപ്പററി അങ്ങയ്ക്കറിഞ്ഞുകൂടേ? കൽക്കത്തയിൽ ഒരു ഹോട്ടലിൽവെച്ചു ഞാൻ നേരിട്ടു നമ്മുടെ ശത്രുവികാരത്തിനെ കണ്ടു. ശക്തഹീനനായി അയാൾ വളരെ മഞ്ഞളിച്ചുപോയി. വടികൂടാതെയും, കാലുവേയ്ക്കാതെയും അയാൾക്കു നടക്കാൻ സാദ്ധ്യമല്ല. മിഥ്യാചാരം, മദം, അസൂയ, ലോഭം, ഈർഷ്യ മുതലായ അയാളുടെ കൂട്ടുകാർ, അയാൾക്കെങ്ങോട്ടെങ്കിലും പോകേണ്ടതുണ്ടെങ്കിൽ തോളിലെടുത്തുകൊണ്ടുപോയി അയാളെ സഹായിക്കുകയാണ്. പൂർത്തിയായും അരിഷ്ടതയുള്ളതുപോലെ തോന്നുന്നു. എലികരണ്ടതുമാതിരി, മദ്ധ്യേ അങ്ങിങ്ങായി ചിതറിയ ചില രോമങ്ങളോടുകൂടി മ്ലാനവദനനായിട്ടാണ് ഞാൻ കണ്ടത്. ആ സമയം ഒരു വിധവ

യെപ്പോലെ അയാഠം മുഖം മൂടിക്കളഞ്ഞു. ഇതാണയാളുടെ ശോച്യാവസ്ഥ! ഞാനിതിലധികമെന്താ പറയുന്നതു്! അയാഠം പൂർണ്ണമായും മൃതപ്രായനായിക്കഴിഞ്ഞു, ഇപ്പോഠം. എല്ലാം അങ്ങയുടെ കൃപതന്നെ. ബ്രഹ്മചര്യമേ! ജയിച്ചാലും!

ബ്രഹ്മചര്യം:—എന്റെ പ്രിയ പ്രാണായാമമേ! ഞാനെത്ര താങ്കഠംക്ക കടപ്പെട്ടവനാണെന്നറിയാമോ? താങ്കഠം ആരാധ്യൻതന്നെ! ശ്രീശിഷ്ടാസനത്തെക്കാട്ടിലും താങ്കഠം നിശ്ശങ്കമായി അധികം നന്നായി പ്രവത്തിച്ചിട്ടുണ്ട്. ദയവായി സവ്വശ്രീ പ്രത്യാഹാരം, ദമം, ശമം, ഉഡ്ഡീയാനം, യോഗമുദ്ര, അശ്വിനീമുദ്ര എന്നിവരോട്ട അകത്തേക്ക വരാൻ പറയൂ.

(പ്രത്യാഹാരം, ദമം, മുതലായവർ പ്രവേശിക്കുന്നു)

പ്രത്യാഹാരം:—ശ്രീ ബ്രഹ്മചര്യമേ! നമസ്കാരം. ഇന്ദ്രിയങ്ങളെ വിഷയങ്ങളിലേക്കോടുവാൻ ഞാനനുവദിച്ചില്ലെന്നു പറയാനാണു് ഞാൻ വന്നിരിക്കുന്നതു്. മനസ്സിനുള്ള വിജയത്തെ ഞാൻ വിരളമാക്കിയിട്ടുണ്ടു്. സകല വിഷയമാഗ്ഗങ്ങളും ഞാൻ അടച്ചിട്ടുണ്ടു്. മനസ്സിന്നു് ബഹിർമുഖമാകാൻ സാദ്ധ്യമല്ല. ഇന്ദ്രിയങ്ങളുടെ മനസ്സുമായുള്ള കൂട്ടുകെട്ടിനെ ഞാൻ അറുത്തുകളഞ്ഞിട്ടുണ്ടു്. ആ കരങ്ങാട്ടങ്ങളൊന്നും ഇനിമേലിലുണ്ടാവുകയില്ല.

ദമം:—പ്രിയ ബ്രഹ്മചര്യമേ! എന്റെ സഹോദരനായ പ്രത്യാഹാരത്തിനെ ഞാൻ വേണ്ടപോലെ സഹായിച്ചിട്ടുണ്ടു്. സഹജീവികളാണു് ഞങ്ങളിരുവരും. അയാളുടെ ജോലിയുടെ പോരായ്മയെ ഞാൻ തീക്കുന്നു. ഇന്ദ്രിയ

ങ്ങളുടെ മൂർച്ഛ നശിപ്പിച്ച് ഞാൻ മനുഷ്യരിൽ ഉത്തമനിയന്ത്രണമുള്ളവരാക്കുന്നു.

ശമം:—വികാരതരളിതഹൃദയന്മാരുടെ മനോവാസനകളെല്ലാം ദവരോടെ പിഴുതുകളഞ്ഞ് ഞാൻ മനഃശാന്തി നൽകിയിട്ടുണ്ട്.

ഉഡ്ഡിയാനം:—വീര്യത്തെ കീഴ്പോട്ടൊഴുകാൻ ഞാനനുവദിച്ചിട്ടില്ല. ഞാനതിനെ മസ്തിഷ്കത്തിലേക്കുവലിച്ച് ഓജസ്സായി മാററിയിട്ടുണ്ട്.

യോഗമുദ്രയും അശ്വിനീമുദ്രയും:—ഞങ്ങളും വീര്യത്തെ മേലോട്ടൊഴുകി ഓജസ്സായിത്തീരാൻ സഹായിച്ചിട്ടുണ്ട്.

ബ്രഹ്മചര്യം:—നല്ലത്. പ്രിയ മിത്രങ്ങളെ! ഞാൻ നിങ്ങൾക്കെല്ലാം കൃതജ്ഞനാണ്. തപസ്സിനെ എൻറടുക്കലേയ്ക്കയക്കുക.

(തപസ്സ് പ്രവേശിക്കുന്നു)

തപസ്സ്:—പലരും ഏകാദശികളിലും ഞായറാഴ്ചകളിലും മററു ശുഭദിനങ്ങളിലും ഉപവാസമനുഷ്ഠിക്കുന്നുണ്ട്. ചിലക്ക് മൂന്നുനാളേക്കും, ചിലക്ക് ഒരു വാരത്തേക്കും ഇനിയും ചിലക്ക് പല നാളത്തേക്കും ഉപവസിക്കാൻ കഴിയും. കുറേപ്പേർ ചാന്ദ്രായണവ്രതങ്ങളും കൃച്ഛ്റവ്രതങ്ങളും അനുഷ്ഠിക്കുന്നു. വേറെ ചിലർ ഋഷികേശം, ഉത്തരകാശി, ഗംഗോത്രി, മുതലായ സ്ഥലങ്ങളിൽ തിതിക്ഷയഭ്യസിക്കുന്നു. ഗംഗയുത്ഭവിക്കുന്ന ഗംഗോത്രിയിൽ സ്വാമികൃഷ്ണാശ്രമം, കേവലം നഗ്നനായി മരുവുന്നു! എത്തുള്ള തീവ്രമായ തപസ്സ്! ഋഷികേശത്തിലെ അവധൂത

നായ സ്വാമി കേശവാനന്ദൻ വേനലിലെ ചുട്ടവെയി ലിൽ ഒററക്കാലിൽ പല മണിക്കൂറം നില്ക്കും! ഇനിയു മൊരു തെലുംഗൻ തപസ്വി മസൂലിപട്ടണതീവണ്ടിയാ ഫീസിനടുക്കലുള്ള വേനലിലെ ചുട്ടുപഴുത്തമണലിൽ ഉച്ചയ്ക്കു് ഇരിക്കുന്നു! വികാരം ഇവരിൽനിന്നും ഓടിപ്പോ യിരിക്കുന്നു. സന്തോഷിക്കു! ആനന്ദിക്കു! ഹരിബോൽ, ബോൽഹരി!

ബ്രഹ്മചര്യം:—ഹാ! ഹാ! എത്രയ്ക്കാശ്ചര്യകരം! അ ങ്ങേയ്ക്കു് എൻെറ ആരാധനകൾ!

(ജപവും ഭക്തിയും ധ്യാനവും പ്രവേശിക്കുന്നു.)

ജപം:—ശ്രീകൃഷ്ണ ഗോവിന്ദ ഹരേ മുരാരേ
ഹേ നാഥ നാരായണ വാസുദേവ.

(വഞ്ചിപ്പാട്ടു്)

രഘുപതി, യദുപതി, വ്രജപതി, ഘനശ്യാമ
രഘുവീരാ രഘുനാഥാ, രാഘവരാമ
'രാമ, രാമ'ജപിക്കുവിനൊരിക്കലും മറക്കൊലാ,
രാമനാമംതന്നെ ജന്മസാഫല്യമേകം.
'രാമ രാമാ'വെന്നുചൊൽവിൻ,
മാലോകരെ മടിക്കൊലാ,
രാമനാമംതന്നെ സർവ്വകാമദായകം. (രഘുപതി....)

മഹാമന്ത്രംതന്നെയിതു ജപിക്കുവിൻ, ജപിക്കുവിൻ,
സഹായമായ് നാരായണനായെന്നും ചൊല്ലുവിൻ.
കലിയുഗമതിലേററമെളുപ്പമാം മാർഗ്ഗം ജപം,
വലയാതെതന്നെ മോക്ഷമടയാമല്ലോ. (രഘുപതീ....)

മാലയുതുക്കേണം സദാ ജാഗ്രതയോടിരിക്കേണം,
ചാലവേ വയടങ്ങും മനസ്സിന്ദ്രിയത്തോടും
സർവ്വനാമങ്ങളും തന്നെ ശക്തിപൂർണ്ണമറിഞ്ഞാലും,
സർവ്വമലങ്ങളും നാമമാലെരിഞ്ഞിടുമേ.
മഞ്ജുളമാം നാമം ചൊന്നാൽ പാപമെല്ലാമെരിഞ്ഞിടും,
പഞ്ഞിയെല്ലാമഗ്നിപെട്ടാലെരിയുംപോലെ.
(രഘുപതി....)

എന്റെ പ്രഭോ! ബ്രഹ്മചര്യമേ! ഇക്കാലം സകലരും ജപമാല ഉപയോഗിക്കുന്നുണ്ട്. ബ്രാഹ്മമുഹൂർത്തത്തിൽ നാലുമണിക്കെഴുന്നേററ് അവർ തങ്ങളുടെ കഴിവും സൌകര്യവും അനുസരിച്ച് 30 മുതൽ 200 വരെ മാല ജപിക്കുന്നു. ചിലർ വൈഖരിയായും ചിലർ ഉപാംശുവായും ചിലർ മാനസികമായും ജപിക്കുന്നു. മററു ചിലർ സോഽഹംമന്ത്രത്തെ ശ്വാസത്തോടുചേർത്തു ജപിക്കുന്നു. ഭക്തി ഇപ്പോഠം വ്യക്തമായി പുനരുജ്ജീവിച്ചിട്ടുണ്ട്. നല്ല നരനാരിമാരിൽ വൈരാഗ്യവും ഭക്തിയും ചിത്തശുദ്ധിയും ജ്ഞാനുണ്ടാക്കിയിട്ടുണ്ട്. സങ്കീർത്തനസമ്മേളനങ്ങളിൽ അനവധി മാല സൗജന്യമായി വിതരണം ചെയ്യപ്പെടുന്നുണ്ട്. എല്ലാവരും മാല ധരിക്കുകയോ അല്ലെങ്കിൽ കീശയിൽ സൂക്ഷിക്കുകയോ ചെയ്യുന്നു.

ഭക്തി:— രാമഹരേ സീയരാമറാം
രാമഹരേ സീയരാമറാം
രാമഹരേ സീയരാമറാം
രാമഹരേ സീയരാമറാം.
കൃഷ്ണഹരേ രാധേ ശ്യാമശ്യാം
കൃഷ്ണഹരേ രാധേ ശ്യാമശ്യാം
കൃഷ്ണഹരേ രാധേ ശ്യാമശ്യാം
കൃഷ്ണഹരേ രാധേ ശ്യാമശ്യാം

(ശ്ലോകം):—

ചതുർവ്വിധാം ഭജന്തേമാം ജനാഃ സുകൃതിനോർജ്ജുന
ആർത്തോജിജ്ഞാസുരർത്ഥാർത്ഥീ ജ്ഞാനീച ഭരതർഷഭ!
തേഷാംജ്ഞാനീ നിത്യയുക്ത ഏകഭക്തിർവ്വിശിഷ്യതേ
പ്രിയോഹി ജ്ഞാനിനോത്യർത്ഥ മഹം സ ച മമപ്രിയഃ

(ശിതങ്കൻ):—

രാമനാരായണാ വാസുദേവാവിഭോ,
മാമകപ്രാണനാം ജാനകീവല്ലഭാ
ഈശ്വരൻതന്നുടെ ലീലകേട്ടീടുകിൽ
നിശ്ചയമായതുതന്നെ ശ്രവണമാം.

(രാമനാരായണ....)

നാരായണൻ തന്റെ നാമാവലികളെ
നേരോടെ ചൊല്ലുകിൽ കീർത്തനമായിടും.
കാരുണ്യമൂർത്തിതൻ ദിവ്യരൂപംതന്നെ
ചാരുതയോടെ സ്മരിക്കിൽ സ്മരണമാം.

(രാമനാരായണ....)

പുണ്യപാദങ്ങൾതൻ സേവനം ചെയ്യുകിൽ
ഗണ്യമാംപാദത്തിൽ സേവനമാമതു്.
നാടിന്റെസേവയും, ദീനർതൻസേവയും,
പാടവമോടെ പിതാക്കൾതൻ സേവയും,
രോഗിതൻസേവയും, മാനവസേവയും,
യോഗിതൻസേവയുമെല്ലാമതുതന്നെ.

(രാമ....)

നല്ലസുമങ്ങളാലർച്ചിപ്പതർച്ചന
പല്ലവപാദത്തിൽ വീഴ്‌വതുവന്ദനം.
സേവകനാവുകിൽ ദാസ്യമതുതന്നെ;
ഭാവനയാണല്ലോ മുഖ്യമതിങ്കലും.

(രാമ....)

ദേവദേവേശനെ തോഴനാക്കീടുകിൽ
പാവനസഖ്യമതുതന്നെയായിടും.
പത്മദളാക്ഷൻെറ പാദം ശരണമാ-
യാത്മനി ചിന്തിച്ചുറച്ചുവെന്നാകിലോ,
ആത്മ നിവേദനമാകുന്നതുതന്നെ;
ആത്മസംപ്രാപ്തി വരുത്തുവാനുത്തമം.
ഏററമുയൎന്നുള്ള ഭക്തിയതുതന്നെ;
തെറെറന്നുനല്ല പ്രപത്തിയുമായിടും.

(രാമ....)

ഭൃത്യനുമായതുപോലെ യജമാനനും
സ്വത്ത്വമായ് തങ്ങളിൽ സ്നേഹമുണ്ടായിടും.
താതനും പുത്രനും തമ്മിലും സ്നേഹമാം,
പ്രീതരായ് സ്നേഹിതന്മാരിലുമങ്ങനെ.
കാന്തനുകാന്തയ്ക്കും തമ്മിലും പ്രേമമാം,
ശാന്തരാം സോദര സോദരിമാരിലും.

(രാമ....)

മോഹമതെത്രയും തുച്ഛമറിയേണം;
ദേഹത്തോടുള്ളൊരു സ്നേഹമേകാമമാം.
ദോഷംകലൎന്നതു തന്നെയതെപ്പോഴും;
ദോഷമെത്താദിവ്യ സ്നേഹമനന്തമാം.

(രാമ....)

ശാരീരികമായ സ്നേഹമൊരിക്കലും
പാരിൽ നിസ്വാൎത്ഥമായ് കാണുകില്ലേതുമേ.
മിന്നൽപോലായതു പോകുന്നു ശീഘ്രമായ്,
ഒന്നുപോലില്ലാതെ മാറുന്നതെപ്പോഴും.

(രാമ....)

കല്യാണരട്ടിലും പാരം വഴക്കിലും
വല്ലാതതുവന്നു താനേമുടിയുന്നു.

എന്നാലൊ ദൈവീകമാകിയ ഭക്തിയോ
എന്നുമിരിക്കുന്നു ദൈവത്തെപ്പോലവേ.

(രാമ....)

പ്രേമമതിന്നടൈതോതില്ലുണ്ടാംഭേദം;
ആമയഹീനം ക്രമേണ വളന്നിടും.
നല്ലസുമങ്ങളെ നട്ടുവളത്തിടാം
പല്ലവമൂല ഫലാദികൾപോലവേ.
ഹൃത്താകും പൂന്തോട്ടംതന്നിൽ വളത്തണം
പുത്തനാം പ്രേമസുമത്തിനെ നല്ലപോൽ.

(രാമ....)

ഒൻപതായീടുന്ന ഭക്തിചാത്തീടുകി-
ലൻപോടൊരേണിക്കുതന്നെപടികളാം.
ആത്മനിവേദനമേററവുമുത്തമം,
കൽമഷമെല്ലാമകററുന്നുവേഗത്തിൽ.

(രാമ....)

മാധുയ്യഭാവവുമായതിതുതന്നെ,
സാധുശീലാ! പരാഭക്തിയുമായിടും.
ഇന്നിതിൽ ഹൃത്തായപൂവിനാലല്ലയോ
നന്നായിദേവനെപ്പൂജിപ്പൂ സത്തുക്കൾ.

(രാമ....)

രണ്ടായഭാവമകന്നടനൊന്നാകും,
പണ്ടുപണ്ടേയുള്ളതത്വമിതല്ലയോ.
പാത്താൽപരാഭക്തിതന്നെയിജ്ഞാനവും,
മത്ത്യാ!യിതുതന്നെ സായൂജ്യമുക്തിയും.

(രാമ....)

ഞാൻ പറയുന്നതു കേൾക്കാൻ അങ്ങെയ്ക്കു സന്തോ
ഷമുണ്ടായിരിക്കും. സംകീത്തനം, ജപം, പ്രാത്ഥന, എ

ന്നിവരോടുകൂടി ഞാൻ ശാന്തമായി വേലചെയ്യുന്നു. എന്നാൽ എൻെറ ജോലി ഏററവും ശക്തിമത്താണ്. സംകീർത്തനരൂപത്തിലുള്ള ഭക്തി ഏററവും എളുപ്പമായതും ഏററവും സുനിശ്ചിതമൊയതുമായ മാർഗ്ഗമാണ്. അതുകൊണ്ട് എല്ലാവർക്കുമെന്നോടധികമിഷ്ടമാണ്. ഈ കലികാലത്തിൽ ഞാനധികവും സംകീർത്തനംമൂലമാണ് പണിയെടുക്കുന്നത്. സംകീർത്തനത്തിനിപ്പോഠം ഒരു മഹത്തായ പുനർജ്ജീവനമുണ്ട്. എട്ടാവാം, ബാന്ധാ, ബുലൻഡ്ഷഹർ, ഗ്വാളിയോർ, ലാഹോർ, റാവൽപിണ്ഡി, മീററ്, ഡെൽഹി, ആലിഗാർ, ജമ്മു മുതലായ ഇടങ്ങളിൽ അനേകം സംകീർത്തനസമ്മേളനങ്ങഠം വഷംതോറും നടത്തപ്പെട്ടുവരുന്നു. ശ്രീകാഡിയാബാബ, ശ്രീഹരിബാബാ, ശ്രീകൃഷ്ണപ്രേംജി, ശ്രീസ്വാമി ഏകരസാനന്ദൻ, ശ്രീസ്വാമികൃഷ്ണാനന്ദൻ, പ്രൊഫസർ ഗംഗാശരൺശീൽ, ശ്രീ സ്വാമി ആത്മാനന്ദൻ, ശ്രീ സ്വാമി സ്വരൂപാനന്ദൻ, ശ്രീ സ്വാമി രാമാനന്ദൻ, പണ്ഡിററ് ബിന്ദുശർമ്മാ തുടങ്ങിയ പല മഹാത്മാക്കളും ഈ പ്രവർത്തനങ്ങളിൽ പങ്കെടുത്തിട്ടുണ്ട്. മീററിൽനിന്നും സംകീർത്തനപ്രചരണത്തിന്നായിക്കൊണ്ട് ഒരു സംകീർത്തനമാസികയും വരുന്നുണ്ട്. ആയിരക്കണക്കിനു നാരിമാർ ഇപ്പോഠം സംകീർത്തനം ചെയ്തുവരുന്നുണ്ട്.

ധ്യാനം:—

രാം രാം രാം രാം രാം രാം

രാം രാം രാം രാം രാം രാം

രാം രാം രാം രാം രാം രാം

രാം രാം രാം രാം രാം രാം.

(വഞ്ചിപ്പാട്ട്)

ശംഭോ മഹാദേവ ശിവ ശംഭോ മഹാദേവ ശിവ
ശംഭോ സദാശിവ ഹര ഗൗരീശങ്കരാ.
കാമാതുരന്മാരായീടിൽ മനഃശാന്തിയുണ്ടാവില,
കാമവധം ചെയ്തീടുവിൻ, ധ്യാനം ചെയ്യുവിൻ.
ധ്യാനംതന്നിൽ ക്രമംവേണം സാത്വികമാമൂണുവേണം,
മനഃശാന്തിക്കെല്ലുമിടും സത്യമിതാണേ.

(ശംഭോ....)

ഹരിതന്നെ ധ്യാനിക്കുമ്പോഠം ഹരിയുടെ പടം വേണം,
ശരിയായിട്ടതുനോക്കി ലേകാഗ്രമാകാം.
ദുർവിചാരം വന്നീടുകിൽ ബലമായിട്ടോട്ടീടെല്ലാം,
ദിവ്യഗുണചിന്തചെയ്തുലോകരേമയെല്ലാം
ധ്യാനംതരും ജ്ഞാനമല്ലോ, ധ്യാനം ദുഃഖഹരമല്ലോ,
ധ്യാനം ശാന്തികരമല്ലോ, ധ്യാനം ചെയ്യുവിൻ.

(ശംഭോ....)

എൻെറ പ്രഭോ! ബ്രഹ്മചര്യമേ! എൻെറ പണിയെ ധരിച്ചുകൊള്ളണം. ഭക്തന്മാരെ നാഠംതോറും സഗുണധ്യാനം ചെയ്യാൻ ഞാൻ സഹായിച്ചിട്ടുണ്ട്. വേദാന്തികളെ നിർഗ്ഗുണധ്യാനം അഥവാ അഹംഗ്ര ഉപാസന ചെയ്യുവാൻ പ്രേരിപ്പിച്ചിട്ടുണ്ട്. രാജയോഗികളെ നിശ്ചിന്തരായിരിക്കാനും, സവിതർക്ക, സാനന്ദ, സവിചാര, സമാധിയഭ്യസിക്കാനും ഉത്സാഹം നൽകിയിട്ടുണ്ട്. ബ്രാഹ്മണക്ഷത്രിയവൈശ്യന്മാർ ബ്രഹ്മഗായത്രിധ്യാനം ചെയ്യുന്നുണ്ട്. ക്രിസ്ത്യാനികഠം ക്രിസ്തുഭഗവാനേയും കന്യാമറിയത്തിനേയും ധ്യാനിക്കുന്നുണ്ട്. അവരുടെ മനസ്സിൽ ഞാൻ പവിത്രത നിറയ്ക്കുന്നു. വികാരത്തെ അവരുടെ മാനസികഗ്ഗുഹകളിൽ പ്രവേശിക്കുവാൻ ഞാനനുവദിക്കുന്നില്ല.

അവരുടെ മാനസത്തെത്തന്നെ ഞാൻ നൂലുപോലെ നേരിയതാക്കിയിട്ടുണ്ട്. ജനങ്ങൾ ഇന്ദ്രിയസുഖത്തെ മറന്ന് ആത്മാനന്ദത്തെ അനുഭവിക്കുകയാണ്. ധ്യാനക്കാരെക്കൊണ്ട് അവരുടെ ശരീരങ്ങളെയും സ്നേഹിതന്മാരേയും ചുററുപാടുകളെയും ഞാൻ മറപ്പിച്ചിട്ടുണ്ട്. തൈലധാരപോലെ അവരുടെ മനസ്സിൽ തുടച്ച്യായി ശരിയായി ഒരേ ഒരു ദിവ്യചിന്ത മാത്രമേ പ്രവഹിക്കുവാൻ ഞാനനുവദിക്കുന്നുള്ളു. അവക്കു ആത്മീയദശ്നങ്ങളും അനുഭവങ്ങളും നാനാജ്യോതിസ്സും, സന്തോഷവും, സമാധാനവും ധ്യാനകാലത്തിൽ ലഭിക്കുന്നു. ഋഷിമാരോടും നിത്യസിദ്ധന്മാരോടും അമരപുരുഷന്മാരോടും അവർ സമാധികാലത്തിൽ സംസാരിക്കുന്നു. ദിവ്യമായ ആനന്ദത്രുന്ദിലതയും, ആനന്ദകമ്പനവും, ദിവ്യനേത്രവും അവരനുഭവിക്കുന്നു. അമാനുഷികമായ ജ്ഞാനം മുഴുവനും അവക്കു പ്രകാശിതമാകുന്നു. എന്റെ മുൻഗാമികളുടേതിനേക്കാളും വളരെ പ്രാപ്തമാണ് ഞാൻ ചെയ്യു വേല. എന്റെ പണിയാണ് ഏററവും ആന്തരീകമായിട്ടുള്ളത്. വികാരത്തെ ഉന്മൂലനാശം ചെയ്യുന്ന് ഞാനാണെന്നറിഞ്ഞുകൂടേ?

സമാധി:— (വഞ്ചിപ്പാട്ട്)

നാരായണാ നാരായണാ നാരായണ നാരായണ
നാരായണ നാരായണ നമകരിപോ

സത്യംബ്രഹ്മം, സത്യമാത്മാ, സത്യസാക്ഷാത്കാരം
ചെയ്‌വിൻ,
സത്യമായി മുക്തിനേടാം മുക്തിതാൻനേടാം. (നാരായണ)

ബുദ്ധി ശുദ്ധമായീടേണം സാക്ഷാത്കാരംവേണമെങ്കിൽ,
ശുദ്ധിക്കായിക്കമ്മയോഗംചെയ്യിൻ,ശുദ്ധരാം (നാരായണ)

ഒന്നായിടിലീശനോടു ധ്യാനാൽവരും സമാധിയും,
നന്നായതുമന്ത്യാഹിനം, മോക്ഷംതാനല്ലോ. (നാരായണ)

ഹേ ബ്രഹ്മചര്യമേ! രാജയോഗികളിൽ ഞാൻ നിർബീജസമാധിയുളവാക്കുന്നു. വികാരത്തിന്റെ വിത്തുകറ്റം ററുത്തു മുഴുനാശം വരുത്തുവാൻ ചുമതലക്കാരൻ ഞാനാണു്. പുരാതനകാലം മുതൽക്കുതന്നെ അങ്ങയുടെ വളരെ അടുത്ത ചങ്ങാതിയാണു ഞാൻ. നിരന്തരവും തീവ്രവുമായ സാധനമൂലം ഈ നിലയെ ഇപ്പോഠം പലരും പ്രാപിക്കുന്നുണ്ടു്. ഈ മാതിരി സമാധിയടഞ്ഞവർക്കു മാത്രമേ മാനസിക ബ്രഹ്മചര്യത്തിൽ പൂർണ്ണപ്രതിഷ്ഠ ലഭ്യമാകു. അവർ മാത്രമേ മാലിന്യം മുഴുവൻ അററവരാകൂ. യുവതികളായ കാമിനിമാരവരെ ആലിംഗനം ചെയ്താൽപോലും അവക്കു യാതൊരുവിധമായ പതനവും ഉണ്ടാവുകയില്ല. ഞാൻ അദ്വൈതികളിൽ ബ്രഹ്മനിഷ്ഠയും, സഹജാവസ്ഥയുമുളവാക്കി അവരും വികാരത്തിന്റെ വിത്തുകളെ പരിപൂർണ്ണമായി നശിപ്പിച്ചു കഴിഞ്ഞിട്ടുണ്ടു്. ഭക്തന്മാരിൽ ഭാവസമാധിയും മഹാഭാവസമാധിയും ഞാൻ ഉണ്ടാക്കിയട്ടുണ്ടു്. ഇപ്പോഠം എന്റെ വേല കഴിഞ്ഞിരിക്കുന്നു. എന്റെ പ്രിയ ബ്രഹ്മചര്യമേ! ഓം നമോ നാരായണ! പോയി വരട്ടെ.

## രംഗം II

[പടത്തലവന്റെ ആഫീസ്,
ബ്രഹ്മചര്യവും അനുയായികളും പ്രവേശിക്കുന്നു.]

അഹിംസ: —

മോഹനബംസീ വാലേ തുംകോലാഖോം പ്രണാം
തുംകോലാഖോം പ്രണാം.

ലാഖോംപ്രണാം, പ്യാരേക്രോരോം പ്രണാം.
ശങ്കർഭോലേഭാലേ, ഝുംകോലാഖോം പ്രണാം
ഝുംകോലാഖോം പ്രണാം.
ലാഖോംപ്രണാം പ്യാരേ ക്രോരോം പ്രണാം.
(മോഹന....)

(വഞ്ചിപ്പാട്ട്)

ബാലകൃഷ്ണ, നീലകൃഷ്ണ, രാധാലോല, കോലാഹലം
കാലുരണ്ടും കമ്പിടുന്നേൻ പാലയശൗരേ.
ചിന്തയാലും വാക്കിനാലും കർമ്മത്താലുമുപദ്രവം
പതിയല്ലാ ചെയ്തീടെല്ലാ മാനുഷന്മാരെ
(ബാല....)

അതുതന്നെയഹിംസയും പരമമാം ധർമ്മംതാനും;
അതുലമായെല്ലാരേയും സ്നേഹിപ്പിൻ നിങ്ങൾ
(ബാല....)

ആരുടെയും മനസ്സിനെ പുണ്ണാക്കാതെ നോക്കീടേണം;
കാരുണ്യം താനെടിക്കേണം സർവ്വരിലുമേ.
(ബാല....)

യമംതന്നിൽമുഖ്യമായോ രംഗമാണഹിംസയതു
ക്ഷമയോടെ സഹനത്തെ വളർത്തും പാരം.
(ബാല....)

അന്തരാത്മാതന്റെശക്തി വളർത്തീടുമഹിംസതാൻ;
ശാന്തരാകും പാമ്പും കീരിയും തൽസന്നിധിയിൽ
(ബാല....)

ബഹുമാനപ്പെട്ട മഹാൻ! ക്രോധത്തിന്റെ നിരന്തരസുഹൃത്തായ ഹിംസയെ ഞാൻ എന്റെ തോഴരായ ക്ഷമ, ദയ, സ്നേഹം എന്നിവരുടെ സഹായംമൂലം നശി

പ്പിച്ചുകളഞ്ഞിരിക്കുന്നു. കാമം തൃപ്തിയാകാതെ വരുമ്പോ ളെല്ലാം, അതിനു പ്രതിബന്ധം ആരെങ്കിലുമുണ്ടാക്കുമ്പോ ളെല്ലാം കാമത്തിന്റെ സ്നേഹിതനായ ക്രോധം ശത്രുക്കളെ ചിന്തപാറയുകയും, ദ്രോഹിക്കുകയും, ഉപദ്രവിച്ചു വധിക്കു കയും ചെയ്യുന്നു.

സത്യം: ഹരിബോലോ ഹരിബോലോ
ഭയീ രാധേ ഗോവിന്ദ്
ഹരെ കൃഷ്ണ ഹരേരാം രാധ ഗോവിന്ദ്

(പായൻതുള്ളൽ)

('പാക്കനാരുടെ വംശമാകിന പാൽക്കടൽക്കു
പിറന്ന ഞാൻ' എന്നമട്ട്)

കാലകാലമഹാപ്രഭോ കലികാലദോഷ വിനാശന!
മാലകന്നുവരാതെ പാലയ നീലലോഹിത പാലയ.
സത്യമാണു ജഗത്തിലുള്ളൊരു വസ്തുജാലമതിങ്കലേ
സ്തുത്യമായൊരു സദ്ഗുണം, ഭയമൊക്കെ
നീക്കിയുരയ്ക്കേടാ.
എന്നുമായതുതന്നെയല്ലോ ജയിപ്പു മൂന്നുലകത്തിലും;
നന്നുനന്നതുതന്നെചൊല്ലണമെന്നുതന്നെ ഭവിക്കിലും.
(കാലകാല........)

സത്യമേവജയതേ കദാപി നാസ്തി നാസ്ത്യനൃതം സഖേ!
സത്യജ്ഞാനമനന്തമാണതി നിത്യമായൊരു ബ്രഹ്മവും.
ദൈവമതു സത്യമാണു പരാൽപരൻ പരമേശ്വരൻ,
കേവലമതുതന്നെ ചൊല്ലുക; സത്യമാണു പരം പൊരുൾ.
(കാലകാല........)

സത്യമായൊരു പാതതന്നിൽ നടക്കുവിൻ നരവീരരേ!
നിത്യമായതുതന്നെ ഏവ മറിഞ്ഞിടേണ്ടൊരുവസ്തുവും.

ലോകമായയു സത്യമല്ലകതാരിലോക്കു മിഥ്യയാം;
ശോകവാരിധിതാണ്ടുവാനിതുതന്നെനല്ലൊരു നൗകയാം.
(കാലകാല........)

സത്യമാണു സമസ്തവും,ഭൂവി വേറെയില്ലൊരുവസ്തുവും,
സത്യമായതുതന്നിൽ നിന്നു ജനിച്ചു നമ്മുടെ ലോകവും.
സത്യമായതുതന്നിലാണവ സിപ്പതും, അതു ലയിപ്പതും;
സത്യശില,ധരിക്കെടോ ഏടിസത്യമേവവസിപ്പതും.
(കാലകാല....)

സദാ വികാരത്തിന് തൃഷ്ണയുടെ സഹായമാവശ്യമുണ്ട്. അതുകൊണ്ടേ അയാൾക്കാവശ്യമായ പണം ഇഷ്ടസിദ്ധിക്കായി ലഭിക്കൂ. ദുരാഗ്രഹത്തെയും മിഥ്യാചാരിതയേയും നന്നാചായുവാനും ധനശേഖരണത്തിനു സത്യസന്ധതയില്ലാത്ത സകലവിധമായ മാർഗ്ഗങ്ങളും ഉപയോഗിക്കാനും, കൗടില്യം, ധൂർത്തം, സാമർത്ഥ്യം മുതലായവയാൽ ജനങ്ങളെ വഞ്ചിക്കുവാനും മററും അയാൾ പ്രേരിപ്പിക്കുന്നു. സത്യസന്ധത, ആർജ്ജവ, അനാസക്തി, തുഷ്ടി എന്നിവയുടെ സഹായത്താൽ ഞാൻ അസത്യത്തേയും ദുരാഗ്രഹത്തേയും മിഥ്യാചാരത്തേയും നശിപ്പിച്ചുകളഞ്ഞിരിക്കുന്നു.

മഹാമനസ്കത:—

(രാഗം:—ഹിന്ദുസ്ഥാൻ പ്യാക്)

രാമധ്യാനിലീ, ഗോപാലധ്യാനിലാഗീ
കൈസീഝൂഠീ ഹെ രാമധ്യാനിലാഗീ.

(വഞ്ചിപ്പാട്ട്)

പരമേശ, സദാശിവ, പരമപൂരുഷാപാഹി,
ശരണമായടയുന്നോൻ പരിപാലിക്ക.

ആശ്ചര്യമാമുൽകൃഷ്ടമാം മഹാമനസ്സതാഗുണം,
നിശ്ചയമായ്‌വൈരമെല്ലാം പോക്കിടുകയു.

(പരമേശ....)

വിശാലമാം ഹൃദയവുമസൂയയുമകന്നിട്ടും,
മോശമായ മനസ്ഥിതി സ്പർശിക്കയില്ല.

(പരമേശ....)

ഈർഷ്യയാകും തീകെടുക്കാനായതിൻെറ മൂടുപോക്കാൻ,
വർഷപാതംതന്നെയാണീമഹത്താം ഗുണം.

(പരമേശ....)

മാനസത്തിലസൂയയാലുളവാകമെരിച്ചിലെ
പനികട്ടിപോലെയാക്കമമൃതാണിതു.

(പരമേശ....)

മോക്ഷസാമ്രാജ്യത്തിലെത്തു സാധകരെ കടത്തിടും
പക്ഷഭേദമില്ലാതൊരു ദ്വാരമാണിതു.

(പരമേശ....)

ദ്വേഷം, അസൂയ, നീചമനസ്ഥിതി, എന്നിവയെ ഞാൻ നശിപ്പിച്ചുകളഞ്ഞിട്ടുണ്ടു്. അസൂയ കോപത്തിൻെറകൂടെ സദാ ഇരിക്കുന്ന കൂട്ടുകാരനാണു്. കോപത്തിൻെറ ഒരു നിരന്തരരൂപംതന്നെയാണതു്. മററുള്ളവർക്കു് സമൃദ്ധിയുണ്ടാകുമ്പോഴം, സദ്ഗുണമുണ്ടാകുമ്പോഴം, അതു് ഹൃദയത്തിൽ എരിച്ചിലുണ്ടാക്കുന്നു. അതു വലിയ നാശം വരുത്തി വികാരത്തെ അനേകവഴികളിൽ സഹായിക്കുന്നു. ഈ ലോകത്തിലെ അവിശ്രാന്തിക്കുള്ള മുഖ്യകാരണം അതാണു്. പുരുഷന്മാരെക്കാഠം അധികം ഈ ദ്വേഷം കാണപ്പെടുന്നതു് സ്ത്രീകളിലാണു്. ഞാനിപ്പോഠം ജനങ്ങളെക്കൊണ്ടു് ഉൽകൃഷ്ടതയെ പോഷിപ്പിച്ചിട്ടുണ്ടു്. അസൂയ ഇപ്പോഠം മൃതമായിക്കഴിഞ്ഞു.

നമ്രത:—

ബാൻസുരി ബാൻസുരി ബാൻസുരി ശ്യാമകി,
ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ
ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ.
ശ്രീരാം സീതാരാം രാധേശ്യാം ശ്രീഗോപാൽ,
ഹരി ഓം ഹരി ഓം ഹരി ഓം ശ്യാം.
സീതാരാം രാധേശ്യാം സീതാരാം രാധേശ്യാം,
ഹരേരാം ഹരേരാം ഹരേരാം സിയരാം,
സിയരാം സിയരാം സിയരാം രാധേശ്യാം.

(ശിതങ്കൻ തുള്ളൽ)

(ഭോക്കടെ നമ്മുടെ മാംസ്ക്കിടക്കുന്ന മക്കടൊ പീതങ്ങ
മാറക്കിടാശരാ—എന്ന മട്ടു)

മായാമയാഹരേ വിഷ്ണോ ജനാർദ്ദനാ
കായാമ്പൂവർണ്ണാ കരുണാജലനിധേ
നമ്രത നല്ലൊരു മദ്ധ്യഗുണമെടോ,
കമ്രമാം സത്വഗുണത്തിന്റെ പുത്രിയാം
ശാന്തിക്കശക്തിയാം ധർമ്മദം തന്നുടെ
ഭ്രാന്തികളയുവാൻതക്ക ദിവ്യൗഷധം.
(മായാമയാ....)

സർവ്വഹൃദയവും കൈവശമായിടും,
സർവ്വം ശമിച്ചീടും ഇഗ്ഗുണമുണ്ടെങ്കിൽ.
ഗൗരംഗദേവനെ യോമോർത്തിടുവാൻ
കാരണമായതു ഇഗ്ഗുണമല്ലയോ
ജ്ഞാനത്തിനുള്ള പൻഥുണയായിട്ടു-
മാനന്ദമോടെ ശരണംഗതിക്കുമാം.
(മായാമയാ....)

യഥാൎത്ഥമായ ഒരു വൈഷ്ണവൻെറ മുഖ്യ സ്വഭാവഗുണം എനിക്കുണ്ട്. എനിക്കു ഗൗരാംഗമഹാപ്രഭുവിനോട് മാറാത്തായ ബഹുമാനവും സ്നേഹവുമുണ്ടായിരുന്നു. സദാ ഞാനദ്ദേഹത്തിൻെറ കൂടെത്തന്നെ താമസിച്ചിരുന്നു. നരന്മാരിലുള്ള മദത്തെയും ഡംഭത്തേയും ഞാൻ നശിപ്പിച്ചിട്ടുണ്ട്. എൻെറ പ്രബലമായ പ്രഭാവം മൂലം പലരും വിനയത്തെ പോഷിപ്പിച്ചിട്ടുണ്ട്. ഡംഭം മദത്തിൻെറ അതിശയോക്തിയോടുകൂടിയ ഒരു രൂപമാണ്. ഒരുത്തന് യാതൊന്നുമില്ലെങ്കിലും, താനെല്ലാവരേക്കാളും മേലെയാണെന്നവൻ വിചാരിക്കുന്നു. അഹങ്കാരനാശം ചെയ്താൽ വികാരത്തെ കാമസഹിതം നശിപ്പിക്കാൻ കഴിയും. മൂലകാരണം അഹങ്കാരമാണ്. വികാരം അഹങ്കാരത്തിന്മേൽ മാത്രമാണ് തൂങ്ങിനില്ക്കുന്നത്. അഹങ്കാരംമൂലമാണ് വികാരമിരിക്കുന്നത്. ഈ അഹങ്കാരമോ അവിദ്യയിന്മേൽ തൂങ്ങിക്കിടക്കുകയാണ്. ബ്രഹ്മജ്ഞാനലാഭത്താൽ അവിദ്യ (അഥവാ അജ്ഞാനം) നശിപ്പിക്കപ്പെട്ടാൽ അഹങ്കാരവും തൻ്റെ പരിവാരവും പൂൎണ്ണമായി നാശമടയും. അഹങ്കാരനാശത്തിന് ഞാൻ വളരെ പ്രയത്നം ചെയ്യുന്നുണ്ട്.

ഭക്തി:—

(രഘുപതിരാഘവരാജാരാം എന്ന മട്ട്)

രഘുപതിരാഘവരാജാരാം
പതിതപാവനസീതാരാം
ജയരഘുനന്ദനജയസിയരാം
ജാനകിവല്ലഭസീതാരാം
രാമ രാമ ജയ രാജാരാം
രാമ രാമ ജയ സീതാരാം

യദുപതി വ്രജപതി ജയഘനശ്യാം
പതിതപാവന രാധേശ്യാം.
(രഘുപതി........)

(ഓട്ടൻതുള്ളൽ)

(വാനോർനദീപുരെ വാണരുളീടുന്ന
ദീനാനുകമ്പിയാം കൃഷ്ണൻതിരുവടി എന്ന മട്ട്)

നാരായണാഹരേ നാരദസേവിതാ
നേരായമാർഗ്ഗം തെളിക്കേണമീശ്വരാ.
തപ്തമാമുരത്തടം തന്നെത്തണുപ്പിക്കും
തൃപ്തിക്കുതുല്യമായില്ലൊരുസദ്ഗുണം.
മോക്ഷമാംനാട്ടിലെ വാതിൽകാത്തീടുന്ന
രക്ഷികരാംകളുള്ളിലൊരാളുതാനിഗ്ഗുണം.
(നാരായണാ....)

മേലായശാന്തിയെ നൽകുന്നീതുദ്ധം;
മാലോകരേ!യിതു നട്ടുവളർത്തുവിൻ.
ദിവ്യമാം സമ്പത്തു തന്നിലതിമുഖ്യം;
ഭാഗ്യമായുള്ള ഗതിക്കിതു വൻതുണ.
(നാരായണാ....)

തൃഷ്ണയ്ക്കു നല്ലൊരു ദിവ്യൗഷധമിതു;
കൃഷ്ണാ! മനസ്സിലവിശ്രാന്തിപോക്കിടും.
തൃപ്തമാംമാനസം നിത്യമാംസൗഖ്യം;
തൃപ്തിതൻമാഹാത്മ്യം ചൊല്ലാൻ പണിതുലോം.
(നാരായണാ....)

എന്റെ പ്രിയപ്പെട്ട ബ്രഹ്മചര്യമേ! തൃഷ്ണയുടെ ഉന്മൂലനാശം വരുത്തിയിട്ടുണ്ടു ഞാൻ. ഞാനിങ്ങനെയാണുപദേശിക്കുന്നതു: "ഹേ ലൗകികമാനസന്മാരായ മൂഢന്മാരേ!

നിങ്ങളെല്ലാം മലത്തിൽ അഴുകിപ്പോകുന്ന പുഴുക്കളാണ്. ദുരാഗ്രഹം നിങ്ങളെയെല്ലാം അവിശ്രാന്തരാക്കിയിരിക്കുന്നു. വിവേകവും ആലോചനാശക്തിയും നിങ്ങൾക്കു നഷ്ടപ്പെട്ടുകഴിഞ്ഞു. ഇപ്പോൾ നിങ്ങളെന്തിനായിട്ടാണ് ഈ നശ്വരവിഷയവസ്തുക്കളുടെ പിന്നാലെ പായുന്നത്? എന്തുകൊണ്ടാണ് നിങ്ങൾക്കിത്ര ദുരാഗ്രഹമുള്ളത്? ധനം നിങ്ങളുടെ രിപുവാണെന്നറിഞ്ഞുകൂടെ? നിങ്ങളുടെ നാശത്തിനതു കാരണമാണ്. എണ്ണമററ ധനം നിങ്ങൾ സഞ്ചയിക്കുന്നതായാലും, ഓരോന്നിലേർപ്പെട്ട് അതു നശിച്ചുപോകുന്നു; അല്ലെങ്കിൽ കൊള്ളക്കാർ കൊണ്ടുപോകുന്നു; അഥവാ, ദുർവ്യയക്കാരായ പുത്രന്മാർ വളരെ വേഗം ഭീ പാളി കളിച്ചുകളയുന്നു. ഈ അന്ധമായ ദുരാഗ്രഹത്താലും കപടമായ ആശകളാലും നയിക്കപ്പെടല്ലേ. മരണം ഒരു കഴുകനെപ്പോലെ നിങ്ങളെയെല്ലാം വിഴുങ്ങാൻ വേണ്ടി കാത്തിരിക്കുകയാണ്. നിങ്ങളുടെ നട്ടെല്ലിനെ ചുററിപ്പററിയിരിക്കുകയാണു വാർദ്ധക്യം. ആത്മജ്ഞാനവും വിചാരണയും വിവേകവുമാകുന്ന പുണ്യതീർത്ഥത്തിൽ നിങ്ങളുടെ എല്ലാ മാലിന്യങ്ങളെയും കഴുകിക്കളയുവിൻ. തൃപ്തിയാകുന്ന അമൃതാബ്ധിയിൽ നീരാടുവിൻ. പിന്നെ താപത്രയങ്ങളൊന്നുംതന്നെ നിങ്ങളെ ദഹിപ്പിക്കുകയില്ല. കലർപ്പില്ലാത്ത സുഖവും ആനന്ദവും അനുഭവിക്കാം. ഉണരുവിൻ!''

ക്ഷമ:—ഗോവിന്ദ ജയജയ ഗോപാല ജയജയ
രാധാരമണഹരി ഗോവിന്ദ ജയജയ.
ശങ്കരജയജയ ഗോപാല ജയജയ
ഉമാരമണശിവ ശങ്കരജയജയ.

(വഞ്ചിപ്പാട്ട്)

പാലയപരിപാലയ നീലബാല ലീലാലോല,
കാലകാലൻ കാലിൽവീഴും ബാലഗോപാല.

ക്ഷമയാലെ കോപംപോക്കി വിശാലപ്രേമംവളൎത്തീടിൻ;
കമലപത്രാക്ഷൻതന്നെ ധ്യാനം ചെയ്യുവിൻ. (പാലയ....)
ഇച്ഛാശക്തിവളൎത്തിടും ക്ഷമയൊരുദിവ്യഗുണം;
സ്വരൂപജ്ഞാനമടയുവാൻ സഹായകം.
സമാധിയാം മഹാനിലയടയുവാൻ കെല്പുകൂട്ടും;
ക്ഷമയല്ലോ ഭൂവിവേണ്ടു ബലിയായാലും. (പാലയ....)

കോപത്തെ വേരോടെ ഞാൻ പിഴുതുകളഞ്ഞിട്ടുണ്ടു്. ജനങ്ങൾ പ്രഭാതത്തിൽ എന്നെ ധ്യാനിക്കുന്നു. അവരുടെ മനോദൃഷ്ടിയിൽ "ക്ഷമ"യുടെ വിഗ്രഹത്തെ സദാ സൃഷ്ടിക്കുന്നു. ഒരു കോപിഷ്ഠൻ വല്ലതും ചെയ്താലും കൂടി ജനങ്ങൾ പുഞ്ചിരി തൂകുന്നതേയുള്ളൂ. നിന്ദകളേയും ഉപദ്രവങ്ങളേയും അവൎക്കു സഹിക്കാൻ സാധിക്കുന്നു. തിതിക്ഷയേയും ദൃഢതയേയും ഞാൻ അത്യന്തം പോഷിപ്പിച്ചിട്ടുണ്ടു്. ചീത്ത പറയലും ഉപദ്രവങ്ങളുമെല്ലാം മറുവേഷത്തിൽ അനുഗ്രഹമായി അവർ കരുതുന്നു. ക്രോധം നിയന്ത്രിതമായതിനാൽ തന്റെ കൂട്ടുകാരായ മദം, ഡംഭം, ഹിംസ, കൊലപാതകം, മുതലായവരെല്ലാം ഓട്ടംപിടിച്ചു കഴിഞ്ഞു. ധൃതിയേയും ധൈൎയ്യത്തെയും ഞാനവരുടെ മനസ്സിൽ ഉദ്ദീപിപ്പിച്ചിട്ടുണ്ടു്. എന്റെ പ്രിയ ബ്രഹ്മചൎയ്യമേ! ഇനിമേൽ യാതൊരു പേടിയും വേണ്ട. നമ്മുടെ പുരോഗതിക്കുള്ള പാത വളരെ വ്യക്തമായിരിക്കുന്നു. രാജപാത അഥവാ "മോക്ഷസാധനമാൎഗ്ഗം" ആണു് നമ്മളുടേതു്. ഇപ്പോൾ നമുക്കു് പോരാടി വികാരത്തെയും കോപത്തെയും നശിപ്പിക്കാം. എന്റെ പ്രിയപ്പെട്ട പ്രഭോ! അങ്ങു തയാറാണോ?

ബ്രഹ്മചൎയ്യം:—അതെ; വേഗമാകട്ടെ, വേഗമാകട്ടെ.

(കൎട്ടൻ)

# അംകം IV

## രംഗം I

## (ആദ്ധ്യാത്മിക യുദ്ധഭൂമി)

[ഇരുസൈന്യവും അണിനിരക്കുന്നു]

| ഇടത്തുപക്ഷം | വലത്തുപക്ഷം |
|---|---|
| സത്വഗുണസംഭവം | രജോതമോഗുണസംഭവം |
| ആലോചനാശക്തി-രാജാവ് | വികാര -രാജാവ് |
| വിവേകം-മന്ത്രി | അധർമ്മം-മന്ത്രി |
| വിചാരണ-ആത്മാവിന്റെ പ്രധാനമന്ത്രി | ക്രോധം |
| | തൃഷ്ണ |
| അവഗമനം-ആലോചനാശക്തിയുടെ തോഴൻ | മിഥ്യാചാരം |
| | അസത്യം |
| ബ്രഹ്മചര്യം-ആലോചനാശക്തിയുടെ സേനാധിപൻ | കാമൻ |
| | രോഗം |
| ശീർഷാസനം | മോഹം |
| സർവ്വാംഗാസനം | ഭൗതികവാദി |
| ധ്യാനം | പ്രലോഭനം |
| വൈരാഗ്യ | ഭ്രാന്തി |
| അശുചിനിവൃത്ത | മദം |
| പ്രാണായാമം | ഡംഭം |
| സമാധി | അസൂയ |
| ശമം | ഈർഷ്യ |
| ദമം | ദ്വേഷം |
| സത്യം | അഹങ്കാരം |
| അഹിംസ | രാഗം |
| ക്ഷമ | ലോഭം |

സത്യസന്ധത
മഹാമനസ്കത
ദയ
സ്നേഹം
ഭക്തി
തപസ്സ്
സന്തോഷം
ജപം
സങ്കീർത്തനം

(മാർച്ച് ചെയ്യുന്ന ഗാനം)

സാ–ഗാ–സാ ഗാ–സാ ഗാ മാ ഗാ രി സ,
നീ രീ നീ രീ നി രി ഗാ രി സാ നി.
സാ ഗാ സാ ഗാ സാ ഗാ മാ പാ,
സാ നി ധാ പാ മാ ഗ രി സാ സാ സാ സാ
സാ നീ ധാ പാ മാ ഗാ ഗാ മാ പാ
സാ നി ധാ പാ മാ ഗ രി സാ സാ സാ.

യുദ്ധം ആരംഭിക്കുന്നു. ഇരുസൈന്യവും ഘോരമായി പോരാടുന്നു. രാജാധികാരത്തിന്റെ ഭാഗത്തുമാത്രം രക്തം പുഴയായി ഒഴുകുന്നു. യുദ്ധത്തിന്റെ ഫലം ഇനിയും അധികം നാശകരമാണ്. ക്രോധം, ദുരഗ്രഹം, മോഹം, മദം, മിഥ്യാചാരം, അസൂയ ആദിയായവർ വധിക്കപ്പെടുന്നു. വികാരത്തിനു തീവ്രമായ പരുക്കേറ്റു. ആ സേന മുഴുവനും കീഴടക്കപ്പെട്ടുകഴിഞ്ഞു. വിചാരന്ന, വിവേകം, ആലോചന, ശക്തി എന്നിവരോടുകൂടി ബ്രഹ്മചര്യം വിജയശ്രീലാളിതനായിതീരുന്നു.

ദേവന്മാർ:—ജയ ജയ തേ! ജയ തേ ബ്രഹ്മചര്യമേ!

(ബ്രഹ്മചര്യത്തിന്റെ മീതെ ദേവന്മാർ പൂമാരി പൊഴിയുന്നു. കിന്നരന്മാർ, കിംപുരുഷന്മാർ, ഗന്ധർവ്വന്മാർ മുതലായവർ ബ്രഹ്മചര്യത്തിന്റെ മാഹാത്മ്യത്തേയും അത്ഭുതപരാക്രമത്തേയുംപററിയുള്ള ദേവഗാനം മുഴക്കുന്നു.

ദേവന്മാർ:—

ജയ ജയ ബ്രഹ്മചര്യമേ
ഹരി ഓം ഹരി ഓം ഹരി ഓം ഹരി ഓം.
ഹരി ഓം ഹരി ഓം ഹരി ഓം
നാരായണ നാരായണ നാരായണ
ഓം ശിവ ഓം ശിവ ഓം ശിവ ഓം ശിവ
ഓം ശിവ ഓം ശിവ ഓം ശിവ
ശങ്കർ ശങ്കർ ശങ്കർ
സദാശിവ സദാശിവ സദാശിവ
മഹാദേവ മഹാദേവ മഹാദേവ

(വഞ്ചിപ്പാട്ട്)

പഞ്ചമുഖദേവാ പാഹി പഞ്ചബാണകാലാപാഹി
കിഞ്ചനകരുണകാട്ടി കടാക്ഷിക്കേണം.
ബ്രഹ്മചര്യം ജയിക്കുക ബ്രഹ്മചര്യം ജയിക്കുക
ബ്രഹ്മചര്യം ജയിക്കുക സർവ്വകാലവും.

(പഞ്ചമുഖ....)

വികടരമാം രാജാവോട് മഹായുദ്ധം ചെയ്തിതാങ്കൾ;
പാകാരിതൻവജ്രമാണു നിന്റെയായുധം

പഞ്ചമുഖ....)

കാമക്രോധലോഭമോഹമദമാത്സര്യാദികളെ
സമരത്തിൽ വിജയിച്ച വീരരാജാവേ!

(പാത്തുമുഖ....)

രാജ്യമെല്ലാമധീനമാണീ സമയം നിങ്ങൾക്കെടോ;
ത്യാജ്യമല്ലോ സൂക്ഷിക്കേണം യൗവനക്കാരെ.

(പാത്തുമുഖ....)

വൈരാഗ്യവും ചാരിത്ര്യവും പവിത്രതതാനുമേകി
വിരവോടീയുവാക്കളെ ധന്യരാക്കുന്നി.

(പാത്തുമുഖ....)

ലക്ഷ്മണനും ഹനുമാനും ഭീഷ്മരും ശ്രീശങ്കരനും
ലക്ഷ്മിതാനും, ഗാർഗ്ഗിതാനും, ചൂഡാലതാനും

(പാത്തുമുഖ....)

അനസൂയ ദേവിതാനും, സാവിത്രിയും മീരാഭായും
അനന്തമായശസ്സുള്ള മററുള്ളോർകളും

(പാത്തുമുഖ....)

തങ്ങളുടെയാദർശമാം ജീവിതത്താൽ ഭാരതത്തിൻ
പൊങ്ങീടുന്ന മംഗളമാം കസുമംചാർത്തി

(പാത്തുമുഖ....)

അതുപോലെയിന്നുള്ളോരാം യൗവനക്കാർ തങ്ങളുടെ
പൂജ്യതായ ജീവിതത്താലെ മേന്മനൽകട്ടെ.

(പാത്തുമുഖ....)

രംഗം II

[ആലോചനാശക്തിയുടെ ദർബാർ]

(ആലോചനാശക്തിയും ബ്രഹ്മചര്യവും പ്രവേശിക്കുന്നു)

ആലോചനാശക്തി:—

ജയ സീതാരാം ജയ ജയ സീതാരാം ജയ
ജയ സീതാരാം ജയ ജയ സീതാരാം.

(വഞ്ചിപ്പാട്ട്)

ഉമാകാന്താ മഹാദേവാ വാണീകാന്താ ബ്രഹ്മദേവ
ഭാമാകാന്താ വാസുദേവ, പാലയ ദേവ
ശുദ്ധമാകുമാലോചനാശക്തിയേതുമഹങ്കാരാൽ
ബദ്ധമല്ലാ സ്വാത്മതയുമതിനില്ലല്ലാ

(ഉമാകാന്താ....)

ജ്ഞാനമായ ചക്ഷുസ്സിന്നു വിരോധമതാവുകില്ല;
ജ്ഞാനക്കണ്ണുനൽകും വേഗം സാധകന്മാർക്ക്

(ഉമാകാന്താ....)

സാധകരെ സഹായിക്കും വിചാരണ ചെയ്യുന്നതു
ബാധയെന്യേ 'നേതി—നേതി'യഭ്യസിപ്പിക്കും.

(ഉമാകാന്താ....)

പരബ്രഹ്മമടയുവാൻ, പരമപദത്തിലെത്താൻ,
നരന്മാരെയുയർത്തുവാനുതകുമതു.

(ഉമാകാന്താ....)

ആലോചനാശക്തി:—പ്രിയപ്പെട്ട ബ്രഹ്മചര്യമേ! ഇപ്പോൾ പോർക്കളത്തിൽ നിന്നുമുള്ള വാർത്തകളെന്തെല്ലാമാണു?

ബ്രഹ്മചര്യ:—എൻെറ പ്രഭോ! നല്ല വാർത്തകൾ തന്നെ. നമ്മുടെ അമിത്രനായ വികാരനൃപന് അതികഠിനമായി പരുക്കേററിരിക്കുന്നു. അയാളുടെ കൂട്ടുകാരുടെ മൃതശരീരമെല്ലാം ഞങ്ങൾ സംസ്കരിച്ചുകഴിഞ്ഞു. ഇതാ ആ ചാമ്പൽ.

ആലോചനാശക്തി:—കൊല്ലപ്പെട്ടു! അഹോ ആശ്ചര്യം! ജയം! ജയം! സന്തോഷം! സന്തോഷം! ആനന്ദിക്കൂ! ആനന്ദിക്കൂ! ബലഹരി! ബലഹരി! എൻെറ പ്രിയപ്പെട്ട ബ്രഹ്മചര്യമേ! ഇനി വല്ല വർത്തമാനവുമുണ്ടോ?

ബ്രഹ്മചര്യ്യ:— ക്ഷമയും സഹിഷ്ണുതയും ക്രോധത്തെ നിഗ്രഹിച്ചു. ആ യുദ്ധം നിസ്സന്ദേഹം അതിഭയാനകമായിരുന്നു. തൃപ്തി തൃഷ്ണയേയും അതൃപ്തിയേയും ഹനിച്ചു. സത്യം അസത്യത്തെയും മഹാമനസ്കത അസൂയയേയും ധ്യാനം കാമത്തെയും സത്യസന്ധത മോഷണത്തേയും, പ്രാണായാമം, ഉഡ്ഡിയാനം, മുദ്ര, തപസ്സ് സമാധാനം മുതലായവരുടെ അമൂല്യസഹായത്താൽ ശീർഷാസനം വികാരത്തെ മരിക്കത്തക്ക വിധത്തിൽ അത്ര കഠിനമായി വ്രണപ്പെടുത്തി നിലം പതിപ്പിച്ചു. നമ്രത മദത്തേയും ഡംഭത്തേയും ഔദ്ധത്യത്തേയും വധിച്ചു. വികാരത്തിന്റെ നില വാസ്തവത്തിൽ ഭയനീയം തന്നെ. അയാൾക്കു അസഹായനായതിനാൽ അനങ്ങാനോ പുറത്തേയ്ക്കിറങ്ങാനോ സാദ്ധ്യമല്ല. ചോര ധാരധാരയായി ഒഴുകുന്നുണ്ട്. ഈ നിമിഷമോ അടുത്ത നിമിഷമോ മരിച്ചേക്കാം. നമ്മുടെ സൈന്യത്തിന് വിചാരണയും വിവേകവും വലിയ സഹായമായിരുന്നു. യഥാർത്ഥത്തിൽ നായകന്മാർ അവർ തന്നെയായിരുന്നു. പക്ഷെ അവർക്കു നിശ്ചിതമായ വിജയത്തിന് എന്നെ ആശ്രയിക്കേണ്ടിയിരുന്നു. അവിടത്തെ കൃപയാൽ ഹേ പ്രഭോ നമുക്കൊരു മഹാവിജയം പ്രാപ്തമായി. മഹാപ്രഭോ! ജയ! അവിടുത്തേയ്ക്ക് ജയനമസ്സ്! ഇപ്പോൾ ലോകമാസകലവും ആത്മാനന്ദത്തിലും പരമശാന്തിയിലും നിത്യതൃപ്തിയിലും സന്തോഷിക്കുന്നു. പരബ്രഹ്മത്തിന്റെ പ്രധാനമന്ത്രിയായ പൂജ്യ വിചാരണ നമ്മളെ ചക്രവത്തി തിരുമനസ്സിലെ ദിവ്യദർബാറിലേക്ക് ക്ഷണിച്ചിട്ടുണ്ട്. സവ്വത്തിനും ഉൽപ്പത്തിസ്ഥാനമായ ദിവ്യചക്രവത്തി പരബ്രഹ്മത്തിനെ നിഷ്കളങ്കഭക്തിയോടുകൂടി വന്ദിക്കാനായി നമുക്കങ്ങോട്ടു പോകാം. വന്നാലും, വന്നാലും പ്രഭോ! ഈ വഴിയെ വന്നാലും.

രംഗം III

(വികാര അരചന്റെ അരമന)

(വികാരം: ആത്മകഥനം)

വികാരം:—കഷ്ടം! എന്തൊരു ഹതവിധിയാണ്! എത്രകണ്ട് അപ്രതീക്ഷിതമാണ്! നോക്കു! ഞാൻ മൃതനായിക്കഴിഞ്ഞു! ചോരയൊരാറുപോലെയൊഴുകുന്നു. എത്ര മോശമായ നിലയാണിത്! അവയവങ്ങൾ വിറയ്ക്കുന്നു. ശരീരം മുഴുവനുമാടിയാടി മരണവാതിലിൽ എത്തിക്കഴിഞ്ഞു. അനങ്ങാൻ വയ്യ. എന്റെറീശ്വരാ! മദം, കോപം മുതലായ എന്റെ ഏററവും ഉററ സ്നേഹിതന്മാർകൂടിയും കടവിൽ എന്നെ തനിയെ വിട്ടുപോയിക്കഴിഞ്ഞു. ഭീരുക്കൾ! എന്റെ ഈ കഷ്ടസ്ഥിതി നോക്കു! വേദനയും സങ്കടവും തൃപ്തിയാകുംവരെ എന്നെ തിന്നുതീർക്കുകയാണ്. ശത്രുക്കളായ ആലോചനാശക്തിയേയും അയാളുടെ കൂട്ടുകാരേയും സർവ്വത്ര ബഹുമാനിക്കുകയും ആദരിക്കുകയും ചെയ്യുന്നത് ഞാനെങ്ങനെ സഹിക്കും! ഹേ കരുണാവാരിധേ! പരമദയാലോ! പ്രേമമൂർത്തേ! എന്നെ രക്ഷിച്ചാലും, രക്ഷിച്ചാലും. ഉടൽ മുഴുവനും ഉഗ്രവൃണമേററിരിക്കുകയാണ്. അവ കരിയാൻ പദ്മക്ഷ സഹസ്രയുഗം കഴിയേണ്ടിവരും. കാലമാകുന്ന ആ ഉന്നത വൈദ്യനും ഒന്നും ചെയ്യാൻ കഴികയില്ല! എന്റെ സ്ഥിതി വളരെ ഗൌരവമേറിയതാണ്. നാഡികളിൽനിന്നും രക്തം ഓടിക്കൊണ്ടെയിരിക്കുന്നു. അല്ലയോ അമ്മേ! മഹാമായേ! എന്റെ ഉത്ഭവസ്ഥാനമേ! മൽപ്രാണനേ! ഞാനെന്റെ സ്വന്തം രക്തംകൊണ്ടുള്ള കുളത്തിൽ നീന്തുന്നത് കാണുന്നില്ലേ! എവിടെയാണിപ്പോൾ അങ്ങുന്ന്? അവിടുന്നുകൂടി അവിടത്തെ പുത്രനെ ഉപേക്ഷിച്ചുപോയിക്കളഞ്ഞു.

ഞ്ഞോ? വരൂ, വരൂ പ്രിയ മാതാവേ! ഞാൻ അങ്ങയിൽ ലയിക്കട്ടേ! എന്റെ പ്രിയപ്പെട്ട തായേ! കരുണക്കടലേ! ഇനി ഒട്ടുംതന്നെ എനിക്കീ വേദനയും അപമാനവും പൊറുക്കാനാവുകയില്ല! ഞാനവിടത്തെ രാജസവും താമസവുമായ നിലയല്ലേ! ദയവുചെയ്ത് ശീഘ്രം വന്നെന്നെ കാത്താലും.

(മഹാമായ പ്രവേശിക്കുന്നു)

(സുനാജ മട്ട്)

ഓം ശക്തി ഓം ശക്തി ഓം ശക്തി ഓം
ബ്രഹ്മശക്തി വിഷ്ണുശക്തി ശിവശക്തി ഓം
ആദിശക്തി മഹാശക്തി പരാശക്തി ഓം
(ഓം ശക്തി....)

എന്റെ പ്രിയ കുഞ്ഞേ! ഞാൻ എപ്പോഴും നിന്റെ ഭാഗത്താണ്. മൽപതി പരബ്രഹ്മം സ്വന്തം ലീലയ്ക്കായിക്കൊണ്ട് സത്വരജസ്തമസുകളായ ത്രിഗുണങ്ങൾവഴി ഈ ലോകത്തെ ആവിർഭവിപ്പിച്ചിരിക്കുന്നു. നീ എന്റെ മൂത്തമകനാണ് എനിക്കേറ്റവും പ്രിയപ്പെട്ടവനുമാണ്. ഈ ലീല ഇങ്ങനെ നിലനിന്നുവരുന്നത് നീ ഒരുവനിൽക്കൂടി മാത്രമാണ്. നിന്റെ ജോലി ഇപ്പോൾ ഉവസാനിച്ചിരിക്കുന്നു. കോപമോഹങ്ങളോടുകൂടി നീ എനിക്ക് പ്രശസ്തമായ പണി ചെയ്തിട്ടുണ്ട്. പ്രിയ വികാരമേ! വാസ്തവത്തിൽ ഞാൻ നിന്നോടു വളരെ കൃതജ്ഞയാണ്. ഇനി സ്ത്രീകളേയും പുരുഷന്മാരേയും ഉപദ്രവിക്കേണ്ട. സത്വമാണിപ്പോൾ നാടുവാഴുന്നത്. സത്വത്തിന്റെ പുത്രന്മാരും പുത്രിമാരും ആലോചനാശക്തി, വിവേകം, ബ്രഹ്മചര്യം, ക്ഷമ, തൃപ്തി മുതലായവർ ഇപ്പോൾ വിജയികളാണ്! അവർ ലോകത്തെ സന്തോഷസമൃ

ധാന സമന്വിതം പാലിക്കം. ഇനി ആലോചനാശക്തിയോടും തന്റെ അജയ്യസുഹൃത്തുക്കളോടും യുദ്ധം ചെയ്യരുതു്. എന്റെ അവ്യക്തസ്ഥിതിയിൽ ലയിക്കുന്നതിന് മുമ്പെതന്നെ, ഇപ്പോഠ ആലോചനാശക്തിയോട് സ്നേഹം പുലർത്തു. അവൻ നിന്റെ സ്വന്തം സഹോദരനാണ്. മാപ്പു ചോദിക്കു. അവൻ സന്തോഷമായി മാപ്പുതരും. എന്റെ കാന്തനും, നിന്റെ പിതാവും, ഈ ലോകത്തിലെ പരമ ഈശ്വരനുമായ പരബ്രഹ്മദിവ്യചക്രവത്തിയുമായി നിന്നെ ഞാൻ പരിചയപ്പെടുത്താം. അവിടന്നിപ്പോഠ തന്റെ പരമാമയ ദർബാർ വിളിച്ചുകൂട്ടുകയാണ്. ആലോചനാശക്തിയും അവന്റെ ചങ്ങാതിമാരും സകല മഹർഷിമാരും മഹാന്മാരും എന്നുവേണ്ടാ, ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർകൂടിയും അതിൽ സന്നിഹിതരാകുന്നതാണ്. കാലും മുഖവും കഴുകി ശുഭ്രവസ്ത്രംധരിച്ച് എന്റെ കൂടെ വരു.

## രംഗം IV

(ദിവ്യചക്രവത്തി പരബ്രഹ്മത്തിന്റെ ദർബാർ)

(ഇപ്പോഠ കൂടിയ ദർബാറിൽ മററുള്ളവരോടുകൂടെ മഹാ മായയും ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരും സരസ്വതി, ലക്ഷ്മി, പാവ്വതിമാരും വിരാട് പുരുഷനും ഹിരണ്യഗഭനും ഈശ്വരനും ഗണേശനും കാത്തികേയനും വ്യാസനും ഹനുമാനും ദേവേന്ദ്രനും നാരദനും ഋഷിമാരും അമരപുരുഷന്മാരും ചിരഞ്ജീവികളും നിത്യസിദ്ധന്മാരും ആലോചനാശക്തിയും വിവേകവും വിചാരണയും ക്ഷമയും സന്തോഷവും, ധ്യാനവും ശമവും ദമവും പൊറുമയും സന്നിഹിതരായിട്ടുണ്ടു്. പരബ്രഹ്മത്തിന്റെ പ്രഭാപൂരിത

മായ പാദാരവിന്ദങ്ങളിൽ പ്രണാമങ്ങൾ എല്ലാവരും യഥായോഗ്യം സമർപ്പിക്കുന്നു.)

പരബ്രഹ്മം:—

ആനന്ദോഹം ആനന്ദോഹം ആനന്ദം ബ്രഹ്മാനന്ദം
സചരാചര പരിപൂർണ്ണ ശിവോഹം,
സഹജാനന്ദ സ്വരൂപ ശിവോഹം.
വ്യാപക ചേതന ആത്മശിവോഹം,
വ്യക്താവ്യക്ത സ്വരൂപ ശിവോഹം.
നിത്യശുഭം നിരാമയ സോഹം,
നിത്യാനന്ദ നിരഞ്ജന സോഹം.
അഖണ്ഡൈകരസ ചിന്മാത്രോഹം,
ഭൂമാനന്ദ സ്വരൂപ ശിവോഹം.
അസംഗോഹം, അദ്വൈതോഹം,
വിജ്ഞാനഘന ചൈതന്യോഹം.
നിരാകര നിർഗ്ഗുണ ചിന്മയോഹം,
ശുദ്ധസച്ചിദാനന്ദ സ്വരൂപോഹം.
അസംഗ സ്വപ്രകാശ നിർമലോഹം,
നിർവിശേഷ ചിന്മാത്ര കേവലോഹം.
സാക്ഷി ചേതനകൂടസ്ഥോഹം,
നിത്യമുക്ത സ്വരൂപശിവോഹം. (ആനന്ദോഹം....)

തീർച്ചയായിട്ട് ഇന്ന് വളരെ ശുഭമായ ഒരു ദിനംതന്നെയാണ്. നിങ്ങളെ എല്ലാവരേയും കാണുന്നതിൽ എനിക്ക് സന്തോഷമുണ്ട്. ഞാൻ ആനന്ദസാഗരത്തിൽ ആറാടുന്നു. എന്റെ ശക്തിമഹാമായ എവിടെയാണ്?

മഹാമായ:— ഗൗരി ഗൗരീ ഗംഗേ രാജേശ്വരീ
ഗൗരീ ഗൗരീ ഗംഗേ ഭുവനേശ്വരീ

ഗൗരീ ഗൗരീ ഗംഗേ മാഹേശ്വരീ
ഗൗരീ ഗൗരീ ഗംഗേ മാതേശ്വരീ.
ഗൗരീ ഗൗരീ ഗംഗേ മഹാകരീ–
ഗൗരീ ഗൗരീ ഗംഗേ മഹാലക്ഷ്മി
ഗൗരീ ഗൗരീ ഗംഗേ പാർവ്വതീ
ഗൗരീ ഗൗരീ ഗംഗേ സരസ്വതീ.

എന്റെ നാഥാ! അവിടത്തേയ്ക്കു് നമസ്കാരം ഞാൻ സൗഖ്യമായിത്തന്നേയാണിരിക്കുന്നതു്. അവിടത്തെ പ്രസാദത്താൽ സൃഷ്ടിയാസകലം സമൃക്കാകംവണ്ണം നടന്നുവരുന്നുണ്ടു്. എന്റെ പുത്രനായ വികാരത്തിനെക്കൂടിയും അവിടത്തെ സന്നിധിയിലേയ്ക്കു് കൊണ്ടുവന്നിട്ടുണ്ടു്. ഇപ്പോൾ ഉദ്യോഗത്തിൽനിന്നു് വിരമിച്ചു് വിശ്രമിച്ചിരിക്കുന്നു. സത്വമാണിപ്പോൾ രാജ്യമെങ്ങും ഭരിക്കുന്നതു്. ആലോചനാശക്തിയും വിവേകവും ബ്രഹ്മചര്യവും വിജയശ്രീലാളിതരാണു്.

പരബ്രഹ്മം:—ദേവായി നിന്റെ മകനായ വികാരത്തിനെ എന്റെ മുമ്പിൽ കൊണ്ടുവരൂ.

വികാരം:—പരമപൂജ്യനായ പരമേശ്വരനു് എന്റെ വിനീതപ്രണാമങ്ങൾ!ഹേ പ്രഭോ, എന്നെ എന്റെ മാതാവായ മഹാമായയിൽ ലയിക്കാൻ അനുവദിച്ചു്, അനുഗ്രഹിച്ചാലും.

പരബ്രഹ്മം:—നിനക്കു് വിരമിക്കാം. ബുദ്ധിമുട്ടരുതു്. ദുഃഖിക്കയുമരുതു്. നിന്റെ അമ്മയുടെ അവ്യക്തശരീരത്തിൽ വിശ്രമിച്ചു് സുഖിക്കു. ലീലയെ നീ ആശ്ചര്യകരമായി നടത്തിവന്നു. ഇനി ഈ മാനുഷജാതിയെക്കുറിച്ചു് ലവലേശം വിഷമിക്കേണ്ട. ഞാൻ സന്തുഷ്ടനായി.

വികാരം:—നമസ്കാരം. എന്റെ സോദരന്മാരേ, ആലോചനാശക്തിയേ, വിവേകമേ, ബ്രഹ്മചര്യമേ, എന്റെ സ്നേഹിതന്മാരേ, ക്ഷമയേ, തൃപ്തിയേ, മററുമുള്ളോർകളേ, വരുന്നു. ഞാൻ നിങ്ങളേയെല്ലാം ചെയ്ത തെററിനായി മാപ്പുചോദിച്ചു ആശ്ലേഷിച്ചുകൊള്ളുന്നു. പരബ്രഹ്മത്തിന്റെ ലീലയേ പുലർത്തേണ്ടതു് എന്റെ കടമയായിത്തീന്നിരുന്നു. എന്റെ പ്രിയ മാതാവായ മഹാ മായയുടെ കല്പനകളെ ഞാൻ അക്ഷരംപ്രതി നിറവേററിയതേയുള്ളു. തുറന്നുപറയുകയാണെങ്കിൽ ഇവിടെ സന്നിഹിതരായ നിങ്ങളോടോ, അഥവാ സന്നിഹിതരാകാത്ത മററുള്ളവർകളോടോ എനിക്കു് യാതൊരുവിധമായ വിരോധമോ ശത്രുതയോ ഇല്ല. നാമെല്ലാവരും സോദരീസോദരന്മാരാണെന്നു് എനിക്കു് നല്ലപോലറിയാം. എങ്ങും സന്തോഷവും ശാന്തിയും ആത്മജ്ഞാനവും ബ്രഹ്മചര്യവും പരത്തുവിൻ. ബ്രഹ്മചര്യത്തിന്റെ മാഹാത്മ്യമേറട്ടെ. അങ്ങേയ്ക്കെന്റെ ആരാധനകൾ! വിചാരണയ്ക്കും വിവേകത്തിനും ആലോചനാശക്തിയ്ക്കും സവ്വക്കും മാഹാത്മ്യമേറട്ടേ!

പരബ്രഹ്മം:—ഇപ്പോൾ നമുക്കു് പിരിയാം. എന്റെ പ്രിയമേ! വിചാരമേ! വിവേകമേ! ആലോചനാശക്തിയേ! ജ്ഞാന യോഗാഭ്യാസികളുടെയിടയിലെല്ലാടവും ആത്മജ്ഞാനം പരത്തു. പ്രിയ ഭക്തി! ഭക്തരിലും സാധാരണ പൊതുജനങ്ങളിലും നിനക്കു് ജപസങ്കീത്തനങ്ങളുടെ ജ്ഞാനം പരത്താം. ഈ കലികാലത്തിൽ ഞാൻ നിന്നിൽനിന്നു് വളരെയധികം വേല പ്രതീക്ഷിക്കുന്നു. എവിടെയെല്ലാം ബ്രഹ്മചര്യമുണ്ടോ, അവിടെയെല്ലാം മഹിമയും, ശാന്തിയുടെ സന്തോഷവും, സമ്പത്തും സമൃദ്ധിയും, ആത്മജ്ഞാനവും ഉണ്ടായിരിക്കും. ഞാൻ ബ്രഹ്മചര്യത്തിന്റെ ഹൃദയമാണു്. എന്റെ സ്വരൂപത്തിൽ ശാന്തിസഹിതം വിശ്രമിച്ചാലും. സകലക്കും അനുഗ്രഹങ്ങൾ!

(വഞ്ചിപ്പാട്ട്)

ഹര ഹര ഹര ഹര ഹര ഹര ഓം ഓം ഓം ഓം
ഹര ഹര ഹര ഹര ഹര ഹര ഓം.
ഓമെന്നാലതെന്താകുന്നു? സത്തും ചിത്തുമാനന്ദവു-
മാമതെന്നു ചിത്തുചൊല്ലാം സന്ദേഹം വേണ്ട.
പുരുഷനമതാകുന്നു, ബ്രഹ്മം താനുമതാകുന്നു
ഗുരുനാഥനുതന്നെ നറിഞ്ഞിടേണം.
(ഹര ഹര....)

ഓമെന്നാലതെന്താകുന്നു? രാജകൊട്ടാരമാകുന്നു
ആമയങ്ങളണയാത്ത കോട്ടയാകുന്നു.
കോട്ടയുടെ പുറത്താക്കാൻ വിരോധവും ദോഷങ്ങളും
വാട്ടമന്യേയകത്താക്കാൻ ഇഷ്ടിസ്നേഹങ്ങൾ
നാകലോകമതിൽനിന്നു താഴെവന്നുചേർന്നതായ
പാകമായൊരനുഗ്രഹമാണീപ്രണവം.
(ഹര ഹര....)

ഓമെന്നാലതെന്താകുന്നു? നിധിയുടെ വീടാകുന്നു
കോമളമാം ജ്ഞാനമതാണറിഞ്ഞുകൊൾവിൻ.
അറിവിൻെറ ബാങ്കാമതുകൃപയാകും സ്വർണ്ണമാണു
പറയുവാനാവില്ലതിൻ മാഹാത്മ്യമെല്ലാം
ബോധത്തിൻെറ യമൃതമാമാനന്ദത്തിൻ രത്നമതു
പ്രധാനമാം ജ്യോതിസ്സിനും ജ്യോതിസ്സാകുമാം.
(ഹര ഹര....)

ഓമെന്നാലതെന്താകുന്നു? നിങ്ങളുടെ വീടാകുന്നു
ഓമെന്നതോ നിങ്ങളുടെ പരമധാമം
ഓമെന്നതു് ബ്രഹ്മത്തിൻെറ പ്രതീകമാണറിയുവിൻ
ഓമെന്നതോ പുനർജ്ജന്മനാശകമല്ലോ.
(ഹര ഹര....)

## പ്രാർത്ഥന.

ഹേ സച്ചിദാനന്ദബ്രഹ്മമേ! അല്ലയോ ആനന്ദബ്ധിയേ! ജ്ഞാനഭണ്ഡാരമേ, മോക്ഷദായകനേ, അദ്വൈതവസ്തുവേ, അവിടുന്ന് ഓങ്കാരമാണ്. വേദഗർഭമാണ്. ലോകയോനിയാണ്. അനാദിഅനന്തമാണ്. അക്ഷരമാണ്. സ്വയം പ്രകാശമാണ്. ജഗദാധാരമാണ്. പരമകാരണമാണ്. വിശ്വാത്മാവാണ്. യാതൊന്ന് അവ്യയമെന്ന് വേദജ്ഞന്മാർ ഘോഷിക്കുന്നുവോ യായൊന്നിനെ മനനിയന്ത്രിതരും വികാരവിമുക്തരും പ്രാപിക്കുന്നുവോ, യാതൊന്നിന്റെ ആഗ്രഹത്തിന് ബ്രഹ്മചര്യമനുഷ്ഠിക്കപ്പെടുന്നുവോ അതു അവിടത്തെ സച്ചിദാനന്ദ സ്വരൂപമാണ്. അവിടത്തെ ആജ്ഞയാൽ ആദിത്യൻ അംബരത്തിൽ പ്രകാശിക്കുന്നു. അഗ്നി കത്തുന്നു. വായു ചലിക്കുന്നു. ആറുകൾ ഒഴുകുന്നു. മഹാസമുദ്രം അതിന്റെ അതിർത്തികളിൽ അധിവസിക്കുന്നു. ഇന്ദ്രനും ചന്ദ്രനും തങ്ങളുടെ നിർദ്ദിഷ്ടവേലകൾ ചെയ്യുന്നു. അവിടത്തെ ആജ്ഞയാൽ മനസ്സ് മനനം ചെയ്യുന്നു. പ്രാണൻ ചരിക്കുന്നു. ഇന്ദ്രിയങ്ങൾ പ്രവർത്തിക്കുന്നു. ദേവന്മാർക്ക് ദേവനും ദിവസകരന്മാർക്ക് ദിവസകരനും ജ്യോതിസ്സുകൾക്ക് ജ്യോതിസ്സും മാഹാത്മ്യങ്ങൾക്ക് മാഹാത്മ്യവും അവിടുന്നുതന്നെയാണ്.

അല്ലയോ ഈശ്വരന്മാർക്കെല്ലാമീശ്വരനായുള്ളോവേ! മനസ്സിനേയും ഇന്ദ്രിയങ്ങളേയും വശത്തിൽകൊണ്ടുവരാനും ധർമ്മപഥത്തിൽകൂടി ചരിക്കാനും ഞങ്ങളുടെ യഥാർത്ഥമായ സാരസ്വഭാവത്തെ സാക്ഷാത്കരിക്കാനും സാധിക്കത്തക്ക സുശക്തിയെ ഞങ്ങൾക്ക് നല്കിയാലും. ശാരീരികവും മനസികവുമായ ബ്രഹ്മചര്യത്തിൽ ഞങ്ങളെല്ലാവരും പ്രതിഷ്ഠിതരാകട്ടെ! ഞങ്ങളെ എല്ലാവരേയും

ഉത്കൃഷ്ടമേതോമയാഗികളാക്കിയാലും. ഹേ ദേവ ദേവ ജഗദ്ഗുരോ! ഇതാണ് ഞങ്ങളുടെ ഉത്കടമായ പ്രാർത്ഥന.

ആരതി

(എല്ലാവരും പാടുന്നു)

ജയ ജയ ആരതി വിഘ്നവിനായക–
വിഘ്നവിനായക ശ്രീഗണേശ
ജയ ജയ ആരതി കാർത്തികേയ–കാർത്തികേയ–സുബ്രഹ്മണ്യ
ജയ ജയ ആരതി വേണുഗോപാല–വേണുഗോപാല
വേണുലോലാ
പാപ വിദൂര–നവനീതചോര–ജയ ജയ ആരതി
വേണുഗോപാലാ
ജയ ജയ ആരതി വെങ്കിടരമണ–വെങ്കിടരമണ–
സങ്കടഹരണ
സീതാരാമാ രാധേശ്യാമാ
(ജയ ജയ....)
ജയ ജയ ആരതി ഗൗരിമനോഹര–ഗൗരിമനോഹര
ഭവാൻ ശങ്കര
സാംബസദാശിവ–ഉമാമഹേശ്വര
(ജയ ജയ....)
ജയ ജയ ആരതി രാജരാജേശ്വരി രാജരാജേശ്വരി
ത്രിപുരസുന്ദരി
മഹാലക്ഷ്മി–മഹാസരസ്വതി മഹാകാളി–മഹാശക്തി
(ജയ ജയ....)
ജയ ജയ ആരതി ആഞ്ജനേയ ആഞ്ജനേയ ഹനുമന്താ
(ജയ ജയ....)

ജയ ജയ ആരതി ദത്താത്രേയാ-ദത്താത്രേയ
ത്രിമൂർത്തി അവതാര
(ജയ ജയ....)

ജയ ജയ ആരതി ശനിശ്ചരായ-ശനിശ്ചരായ ഭാസ്കരായ
(ജയ ജയ....)

ജയ ജയ ആരതി ആദിത്യായ-ആദിത്യായ ഭാസ്കരായ
(ജയ ജയ....)

ജയ ജയ ആരതി സത്ഗുരുനാഥാ-സത്ഗുരുനാഥാ
ശ്രീശിവാനന്ദാ
(ജയ ജയ....)

ഓം തത്ര സൂര്യോഭാതി നചന്ദ്രതാരകം
നേമാ വിദ്യുതോഭാന്തി കുതോയമഗ്നി!
തമേവഭാന്തമനുഭാതിസർവ്വം
തസ്യഭാസാ സർവ്വമിദം വിഭാതി.
ഓം ഗംഗേ യമുനെചൈവ ഗോദാവരി സരസ്വതി
നർമ്മദേ സിന്ധുകാവേരി നമസ്തുഭ്യം നമോ നമഃ.

ഇത് നാടകം എവിടേയെല്ലാം അഭിനയിക്കപ്പെടുന്നുവോ, എവിടെയെല്ലാം അദ്ധ്യയനം ചെയ്യപ്പെടുന്നുവോ അവിടേയെല്ലാം വിജയവും സമൃദ്ധിയും സന്തോഷവും സുഖവും സുനിശ്ചിതങ്ങളാണ്.

ഹരിഃ ഓം തത് സത്!

ഓം ശാന്തി!! ശാന്തി!!! ശാന്തി!!!

(ശാന്തിമന്ത്രം)

ഓം പൂർണ്ണമദ പൂർണ്ണമിദം
പൂർണ്ണാത് പൂർണ്ണമുദച്യതേ

പൂർണ്ണസ്യ പൂർണ്ണമാദായ
പൂർണ്ണമേവാവശിഷ്യതേ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

അദൃശ്യമായ സർവ്വവും(പരബ്രഹ്മം) പരിപൂർണ്ണമാണ്. ദൃശ്യമായ സർവ്വവും (പരബ്രഹ്മം) പരിപൂർണ്ണമാണ്. പരിപൂർണ്ണത്തിൽ (പരബ്രഹ്മത്തിൽ) നിന്നാണ് പരിപൂർണ്ണം (ഹിരണ്യഗർഭൻ) ജനിച്ചത്. പരിപൂർണ്ണം (ജഗത്ത്) പരിപൂർണ്ണത്തിൽ (പരബ്രഹ്മത്തിൽ) ലയിച്ചാലും അവശേഷിക്കുന്നത് പരിപൂർണ്ണം (പരബ്രഹ്മം) തന്നെയാണ്.

ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!!

—✱❈✱—

### അനുബന്ധം

### (൧൫)

### (ബ്രഹ്മചര്യത്തിന്റെ പ്രാധാന്യം)

ലൈംഗികചിന്തകളിൽനിന്നും ആഗ്രഹങ്ങളിൽനിന്നും ഉള്ള മോചനമാണ് ബ്രഹ്മചര്യം! ത്രികരണങ്ങളിലുള്ള സർവ്വ ഇന്ദ്രിയങ്ങളുടേയും നിയന്ത്രണമാണതു്. അതു് സ്ത്രീകൾക്കും പുരുഷന്മാർക്കും ഒരുപോലെ ആവശ്യമാണ്. ഭീഷ്മപിതാമഹൻ, ഹനുമാൻ, ലക്ഷ്മണൻ, മീരാഭായി, സുലഭ, ഗാർഗ്ഗി മുതലായവരെല്ലാം ബ്രഹ്മചര്യമനുഷ്ഠിച്ചവരിൽ പ്രഥമ ഗണനീയരാണ്. ശ്രീശങ്കരാചാര്യസ്വാമികൾ ഇങ്ങനെ പ്രസ്താവിക്കുന്നു. "ബ്രഹ്മചര്യം അഥവാ കളങ്കമററ ചാരിത്ര്യം സകല തപസ്സുകളിലുംവെച്ച് ഏററവും നല്ലതാണ്. അങ്ങനേയുള്ള ഒരു ബ്രഹ്മചാരി ഈശ്വരൻതന്നേയാണ്"

ബ്രഹ്മചര്യത്തിനാൽ ലൗകികജീവിതത്തിലെ കഷ്ടങ്ങളെ തരണംചെയ്തു്, ആരോഗ്യവും, ബലവും, മനഃശാന്തിയും, സഹനശീലവും, ധൈര്യവും, ഭൗതികവും മാനസികമായ പുരോഗതിയും, വ്യക്തമായ ബുദ്ധിശക്തിയും, അപാരമായ ഇച്ഛാശക്തിയും, പ്രബലമായ അവഗമനവും, ഗ്രഹിച്ചതു അങ്ങനെ സൂക്ഷിക്കാനുള്ള ഓർമ്മശക്തിയും, ബഹുവീര്യവും, ദിനംപ്രതിയുള്ള ജീവിതായോധനത്തിലെ ബുദ്ധിമുട്ടുകളെ എതിരിടാനുള്ള ബലവും, അമരത്വവും അടയുക. ഇന്ദ്രിയശക്തിയെ അടക്കിയവന്ന് മററു യാതൊരു മാർഗ്ഗത്തിലും ലഭ്യമല്ലാത്ത ശക്തികൾ ഉണ്ടാകുന്നു.

സിദ്ധാസനം, ശീർഷാസനം, സർവ്വാംഗാസനം, മൂലബന്ധം, ഉഡ്ഡിയാനബന്ധം, മഹാമുദ്ര, യോഗമുദ്ര, നൗളി

മുതലായവയുടെ അഭ്യാസത്താൽ ഒരു ഹഠയോഗി വീര്യ ശക്തിയെ ഓജസ്സായി മാററുന്നു. ശ്രവണം, കീർത്തനം, സ്മരണം, പാദസേവനം, അർച്ചനം, വന്ദനം, ദാസ്യം, സഖ്യം, ആത്മനിവേദനം എന്നീ നവ വിധ ഭക്തി പരിശീലനത്താലും ജപത്താലും ഒരു ഭക്തൻ മനോമുകുരത്തിലെ മാലിന്യങ്ങളെ കളഞ്ഞ് ഭഗവാനിൽ മനസ്സ് ഉറപ്പിക്കുന്നു.

യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നിവയുടെ അഭ്യാസത്താൽ ഒരു രാജയോഗി കാമത്തെ ജയിച്ച് കൈവല്യം പ്രാപിക്കുന്നു. വിവേകം, വൈരാഗ്യം, വിചാരണ, ശമം, ദമം, തിതിക്ഷ എന്നിവയാൽ ഒരു ജ്ഞാനയോഗി പരിപൂർണ്ണനായിത്തീരുന്നു. ലിംഗഭേദമററ പരമാത്മാവേ സദാ ചിന്തിക്കു. ഇന്ദ്രിയസുഖവാസനകളെ നശിപ്പിക്കു. സർവ്വത്തിലും സർവ്വത്തിലും ആത്മാവെത്തന്നെ ദർശിക്കു. നാമരൂപങ്ങളെ ത്യജിച്ച് അസ്ഥിവാരമായ സത്തിനെ-സച്ചിദാനന്ദത്തിനെ സ്വീകരിക്കു.

ദുർവ്വിചാരങ്ങളെ മനസ്സിലുദിപ്പിക്കുന്ന സകലവും ദുസ്സംഗമാണ്. ലൌകികമനസ്ഥിതിയുള്ളവരിൽനിന്നും ദൂരെ വർത്തിക്കുക. അപായത്തിൽനിന്നും വളരെ ദൂരേയായിരിക്കുക. പ്രൗഢയോഗികളുടെ പ്രബലചിന്താതരംഗങ്ങളുടെ കാന്തശക്തി തീഷ്ണമായ പ്രഭാവത്തെ ഉദ്ദീപിപ്പിക്കുന്നു. സദാ സത്സംഗം ചെയ്യൂ.

ആഹാരത്തിലും ശരിയായ ശ്രദ്ധ പതിപ്പിക്കു. മിതാഹാരം ശീലിക്കുക. പാലും പഴങ്ങളും ഗോതമ്പും മററു

മായ സാത്വികഭക്ഷണം കഴിക്കു. ചുവന്നുള്ളി, വെളുത്തുള്ളി, മത്സ്യം, മാംസം, ചാരായം, തീഷ്ണദ്രവ്യങ്ങളായവ ഇത്യാദി ആഹാരം വികാരോദ്ദീപകമാണ്. അതിനാൽ അവയെ നിത്യമായി ഉപേക്ഷിക്കു. ഇടയ്ക്കുള്ള ഉപവാസം കാമത്തെ തടുത്ത്, വികാരങ്ങളെ ശാന്തപ്പെടുത്തി, ഇന്ദ്രിയങ്ങളെ നിഗ്രഹിച്ച്, ബ്രഹ്മചര്യത്തെ സഹായിക്കുന്നു. സകല സ്ത്രീകളിലും മാതൃഭാവം വളർത്തു.

തണുത്ത ജലത്തിൽ കുറച്ചുനേരം കടിപ്രദേശം താഴ്ത്തിയിരിക്കു. നാലുമണിക്കെഴുന്നേററ് ജപവും ധ്യാനവും ചെയ്യു. നാരിയെപ്പററി ചിന്തിക്കരുത്. വനിതയെ വീക്ഷിക്കരുത്. ഉൽകൃഷ്ടദിവ്യചിന്തകളാൽ ഐന്ദ്രിയഭോഗചിന്തകളെ ഒഴിക്കു. മനസ്സിനെ എപ്പോഴും എന്തെങ്കിലും പ്രവൃത്തിയിൽ ഏർപ്പെടുത്തു. ഇച്ഛാശക്തിയെ ശുദ്ധവും ശക്തവും തടുക്കാൻ പാടില്ലാത്തതുമാക്കു. ഒരിക്കൽ വീര്യം നഷ്ടപ്പെട്ടുപോയാൽ എത്ര ബദാമോ, സാധിമരുന്നുകളോ, പാലോ, വെണ്ണയോ, മററു വല്ലതുമോ കഴിച്ചാലും അതൊരിക്കലും പരിഹരിക്കാൻ സാദ്ധ്യമല്ല. വീര്യത്തെ രക്ഷിച്ചാൽ ദിവ്യാനന്ദദ്വാരത്തിൻെറ താക്കോലായും ജീവിതത്തിലെ സർവ്വവിധത്തിലുമുള്ള ഉൽകൃഷ്ടമായ മേന്മകളുമടയാൻ സഹായകമായും അതു വർത്തിക്കുന്നതാണ്.

സദാ സ്മരിക്കു. "നാൾതോറും സർവ്വവിധത്തിലും ഞാൻ ഈശ്വരകാരുണ്യത്താൽ കൂടുതൽ കൂടുതൽ ശുദ്ധി നേടുകയാണ്." സുഖം വരുന്നു. പക്ഷേ നിലനില്ക്കുന്നില്ല. മാംസം മണ്ണുമാത്രമാണ്. എല്ലാം നശിച്ചുപോകും. ബ്രഹ്മചര്യം മാത്രമാണ് ഏകമാർഗ്ഗം." വിവേകവും വൈരാഗ്യവും വളർത്തു

(ബി)

(ബ്രഹ്മചര്യത്തിൻെറ മഹാത്മ്യം)

സ്വരങ്ങളില്ലാതെ യാതൊരു ഭാഷയും ഉണ്ടാകാൻ വഴിയില്ല. ചുമരില്ലാതെ ചിത്രമെഴുതാൻ പററുകയില്ല. കടലാസ്സില്ലാതെ യാതൊന്നും എഴുതാൻ സാദ്ധ്യമല്ല. അതേമാതിരി ബ്രഹ്മചര്യമില്ലാതെ ആരോഗ്യമോ, ആത്മീയജീവിതമോ, ഉണ്ടാവാൻ കഴിവില്ല. ലൌകികപുരോഗതിയും അത് പ്രദാനംചെയ്യുന്നു. നിത്യജീവിതത്തിൻെറ അടിത്തറയാണ് ബ്രഹ്മചര്യം. അത് ആത്മീയജീവിതത്തിൻെറ അസ്ഥിവാരവുമാണ്. ഋഷികളും യോഗികളും മുമുക്ഷുക്കളുമെല്ലാം ആഗ്രഹിക്കുന്ന ബ്രഹ്മനിഷ്ഠയുടെ ആധാരംതന്നെ അതാണ്. കാമക്രോധലോഭാദി ആന്തരീക രിപുക്കളോടു പോരാടുവാൻ പററിയ പരിചയാണത്. പരമാനന്ദത്തിൻെറ പടിവാതലും അതാണ്. മോക്ഷകവാടം തുറക്കുന്നതും അതാണ്. നിത്യസുഖവും നിരന്തരമായ അവ്യയാനന്ദവും അതു നൽകുന്നു. ഒരു യഥാർത്ഥ ബ്രഹ്മചാരിയുടെ പാദങ്ങളിൽ, ഋഷികളും ദേവന്മാരും ഗന്ധർവ്വന്മാരും കിന്നരന്മാരുംകൂടി സേവനംചെയ്യുന്നു. ഈശ്വരൻകൂടി തൻെറ ശിരസ്സിൽ വാസ്തവമായ ഒരു ബ്രഹ്മചാരിയുടെ പാദധൂളി ധരിക്കുന്നു. സുഷുമ്നയെ തുറക്കുവാനും കുണ്ഡലിനിയെ ഉണർത്തുവാനും ഉള്ള ഒരേ ഒരു താക്കോലാണത്. മാഹാത്മ്യവും കീർത്തിയും ധർമ്മവും പ്രതിഷ്ഠയും അതുളവാക്കുന്നു. അഷ്ടമഹാസിദ്ധികളും നവസിദ്ധികളുംകൂടി ബ്രഹ്മചാരിയുടെ കാല്ക്കൽ കിടന്നു കളിക്കുന്നു. അവൻെറ ആജ്ഞകളെ അവർ അക്ഷരം പ്രതി അനുഷ്ഠിക്കുവാൻ തയാറാണ്. യമധർമ്മൻ അവനിൽനിന്നും ദൂരെ ഓടിപ്പോകുന്നു. ഒരു യഥാർത്ഥ ബ്രഹ്മ

ചാരിയുടെ മഹാമനസ്കതയും മാഹാത്മ്യവും ഈശ്വരതേജസ്സും ആക്കു വർണ്ണിക്കാൻ സാധിക്കും ?

കോപവും ശാരീരികശക്തിയുംകൂടി ഓജസ്സായി മാററാൻ കഴിയും. മസ്തിഷ്കത്തിൽ ധാരാളം ഓജസ്സുള്ള ഒരാൾക്കു മാനസികപ്രവൃത്തി അധികമായി ചെയ്യാൻ ആവും. അവൻ വളരെ ബുദ്ധിശാലിയാണ്. മുഖത്തിൽ ആകർഷണശക്തിയും കൺകളിൽ പ്രകാശവും അവനുണ്ട്. സ്വല്പം സംസാരിച്ചാൽക്കൂടിയും ആളുകളിൽ അളവററ പ്രഭാവം ചെലുത്താൻ അവന് സാധിക്കും. ഒരു ചെറിയ പ്രസംഗംപോലും ശ്രോതാക്കളുടെ മനസ്സിൽ ബലമായ സംസ്കാരമുണ്ടാക്കാൻ പ്രാപ്തമാണ്. വാക്കുകൾ രോമാഞ്ചോദ്ദീപകങ്ങളാണ്. ആരുടേയും ആദരവു അവൻ നേടും. ശ്രീശങ്കരാചാര്യൻ, ഒരഖണ്ഡബ്രഹ്മചാരി, തൻെറ ഓജസ്സിനാൽ എത്ര അത്ഭുതകൃത്യങ്ങളാണ് ചെയ്തത്? തൻെറ ഓജശ്ശക്തിയാൽ അദ്ദേഹം ദിഗ്വിജയം നടത്തി ഭാരതത്തിലെ പല ഭാഗങ്ങളിലുള്ള വിദ്വാന്മാരുമായി വാദപ്രതിവാദം നടത്തി. ഒരു യോഗി അഖണ്ഡബ്രഹ്മചര്യത്തിൽ സദാ ഈ ശക്തിയെ ശേഖരിച്ച് സൂക്ഷിക്കാൻ ജാഗരൂകനായിരിക്കും.

എൻെറ സ്നേഹിതന്മാരെ! ബ്രഹ്മചര്യത്തിൻെറ പ്രാധാന്യം നിങ്ങൾക്ക് മനസ്സിലായിക്കഴിഞ്ഞോ? അതിൻെറ ശരിയായ മഹിമയെ സമ്മതിച്ചുകഴിഞ്ഞോ? എൻെറ പ്രിയ സോദരന്മാരേ! വളരെ ബുദ്ധിമുട്ടി പല മാർഗ്ഗത്തിലും സമ്പാദിക്കുന്ന ശക്തി നാൾതോറും പാഴാക്കിക്കളഞ്ഞാൽ നിങ്ങൾക്കെങ്ങനെയാണ് ആരോഗ്യത്തേയും ബലത്തേയും പ്രതീക്ഷിക്കാൻ കഴിയുന്നത്? നാരിമാരും നരന്മാരും ബാലികമാരും ബാലന്മാരും ബ്രഹ്മചര്യത്തെ

രക്ഷിച്ചില്ലെങ്കിൽ ബലവും ആരോഗ്യവുമുള്ളവരായിരിക്കാൻ സാദ്ധ്യമല്ല. അപ്പോൾ ബ്രഹ്മചര്യമെന്നു പറയുന്നത് എന്താണ്? സ്ത്രീസുഖഭോഗഇച്ഛകളിൽനിന്നുമുള്ള പരിപൂർണ്ണ മോചനമാണ് ബ്രഹ്മചര്യം. അവനും അവളും കാമാതുരവീക്ഷണങ്ങളിൽനിന്നുപോലും മുക്തി നേടിയിരിക്കണം. നോട്ടം പൂർണ്ണമായും പവിത്രമായിരിക്കണം. യേശുഭഗവാൻ ഇങ്ങനെ അരുൾചെയ്യുന്നു. "നിങ്ങൾക്കു കാമമയമായ ഒരു നോട്ടമുണ്ടെങ്കിൽ നിങ്ങൾ ഹൃദയത്തിൽ വ്യഭിചരിച്ചുകഴിഞ്ഞിരിക്കുന്നു." കാമേച്ഛയോടുകൂടി ഒരു സ്ത്രീയെ ദർശിക്കാൻപോലും ഒരുത്തനാഗ്രഹമുണ്ടാകരുത്. യഥാർത്ഥമായ ഒരു ബ്രഹ്മചാരിക്ക് ഒരു പെണ്ണിനേയോ ഒരു കടലാസിനേയോ ഒരു മരത്തേയോ തൊടുന്നതിൽ യാതൊരു വ്യത്യാസവും തോന്നുകയില്ല.

ഇക്കാലത്ത് നാം കാണുന്നതെന്താണ്? ബാലന്മാരും ബാലികമാരും സ്ത്രീകളും പുരുഷന്മാരും അശുദ്ധചിന്തകൾ, കാമപരമായ ആഗ്രഹങ്ങൾ, അല്പൈന്ദ്രിയസുഖങ്ങൾ ആകുന്ന കടലിൽ മുങ്ങി കുഴങ്ങുകയാണ്. അതു വളരെ ശോച്യം തന്നെ. ബാലന്മാരുടെ ചില കഥകൾ കേൾക്കുമ്പോൾ തന്നെ അമ്പരപ്പുണ്ടാകുന്നു. കലാശാലകളിലെ അനേകം ബാലന്മാർ എന്റെ അടുക്കൽവന്ന് നേരിൽ അവരുടെ ദയനീയജീവിതത്തെ പറഞ്ഞു കേൾപ്പിച്ചിട്ടുണ്ട്. ലിംഗസംബന്ധമായ പരിഭ്രമത്താലും കാമഭ്രാന്തിയിലും അവരുടെ വിവേകശക്തി പറന്നുപോയിരിക്കുന്നു. പല വാരമായി, മാസമായി സമ്പാദിച്ച ശക്തിയെ നിങ്ങളെന്തിനായിക്കൊണ്ടാണ് അല്പവും ക്ഷണികവുമായ ഐന്ദ്രിയസുഖത്തിനുവേണ്ടി നഷ്ടപ്പെടുത്തുന്നത്?

ശക്തി നഷ്ടപ്പെട്ടതിന്റെ അനന്തരദോഷഫലങ്ങളെ നല്ലപോലെ രേഖപ്പെടുത്തു. ദേഹവും മനസ്സും ബലമായി ജോലിചെയ്യുവാൻ നിരസിക്കുന്നു. ശാരീരികവും മാനസികവുമായ മന്ദത ഉണ്ടാകുന്നു. അധികം ക്ഷീണവും ബലഹീനതയും അനുഭവപ്പെടുന്നു. നഷ്ടപ്പെട്ട ശക്തി വീണ്ടും കിട്ടുവാനായി പാലും പഴങ്ങളും മരുന്നുകളും കഴിക്കേണ്ടിവരുന്നു. ഇവയ്ക്ക് ഒരിക്കലും ഈ നഷ്ടത്തെ പരിഹരിക്കാൻ സാദ്ധ്യമല്ലെന്നത് ഓർമ്മയിരിക്കട്ടെ. ഒരിക്കൽ നഷ്ടപ്പെട്ടത് എന്നെന്നേയ്ക്കുമായി നഷ്ടപ്പെട്ടതുതന്നെ. ക്ഷീണമുള്ളതും ഉന്മേഷമില്ലാത്തതും ആയ ഒരു ജീവിതത്തെ ഇഴച്ചുകൊണ്ടുപോകേണ്ടിയിരിക്കുന്നു. നാൾക്കുനാൾ ദേഹമനസ്സുകളുടെ ബലം ക്ഷയിച്ചുകൊണ്ടേപോകുന്നു.

ധാരാളമായി വീര്യം നഷ്ടപ്പെട്ടവർ മുൻകോപികളായിത്തീരുന്നു. വേഗം അവരുടെ മനഃസമാധാനം നഷ്ടപ്പെട്ടുപോകുന്നു. അല്പവിഷയങ്ങൾ അവരുടെ മനസ്സിനെ ശല്യപ്പെടുത്തുന്നു. ബ്രഹ്മചര്യമഹാവ്രതം അനുഷ്ഠിക്കാത്തവർ കോപത്തിനും, അസൂയക്കും, അലസതയ്ക്കും, ഭയത്തിനും, മററും അടിമകളായിത്തീരുന്നു. ഇന്ദ്രിയനിഗ്രഹമില്ലെങ്കിൽ ശിശുക്കൾ കൂടി ചെയ്യാൻ സാഹസപ്പെടാത്ത മൂഢകർമ്മങ്ങൾ ചെയ്യുവാൻ നിങ്ങൾക്ക് സാഹസമുണ്ടാകും.

പണ്ട് ഗുരുകുലത്തിലെ ബാലന്മാർ ബലവാന്മാരും ആരോഗ്യവാന്മാരും ആയിരുന്നു. ആധുനിക വിദ്യാലയങ്ങളിലും കലാശാലകളിലും യഥാർത്ഥ നീതിസംസ്കാരമേയില്ല. ഇന്നത്തെ വിദ്യാഭ്യാസപദ്ധതിക്ക് പാടെ ബലമായ മാററങ്ങൾ ആവശ്യമാണ്. ആധുനികപരിഷ്കാരം നമ്മുടെ ബാലികാബാലന്മാരെ ദുർബലരാക്കിത്തീർത്തി

ട്ടുണ്ട്. കൃത്രിമമായ ഒരു ജീവിതമാണ് അവർ നയിക്കുന്നത്. കുട്ടികഠംക്ക് കുട്ടികളുണ്ടാകുന്നു. കുലം അധഃപതിച്ചുപോയി. സിനിമ ഒരു ശാപമാണ്. അത് കാമത്തേയും വികാരങ്ങളേയും ഇളക്കിവിടുന്നു. ബാലന്മാൎക്ക് ബ്രഹ്മചൎയ്യത്തിന്റെ പ്രാധാന്യത്തെ വിവരിച്ചുകൊടുത്ത് അവരിൽ ഒളിഞ്ഞുകിടക്കുന്ന ആത്മബലത്തെ രക്ഷിക്കാൻവേണ്ട വിവിധ മാൎഗ്ഗങ്ങളേയും ഉപദേശിക്കേണ്ടതു് മാതാപിതാക്കന്മാരുടേയും അദ്ധ്യാപകന്മാരുടേയും കൎത്തവ്യമാണ്. നേരിട്ടവരോടുള്ള ഏകാന്തസംഭാഷണങ്ങളും സൽചിന്തകളടങ്ങിയ പ്രദൎശനങ്ങളും ബാലന്മാരുടെ സ്ഥിതിയെ വളരെ നന്നാക്കുന്നതാണ്.

(സി)

ബ്രഹ്മചൎയ്യവും സ്വഭാവരൂപീകരണവും.

അഗ്നിയെ പൂവാണെന്ന് വിചാരിച്ച് പാറവകഠം പറന്നു സമീപിക്കുന്നു. ഉടനെ ഉടലെരിഞ്ഞു് ചാരമായിപോകുന്നു. അതേമാതിരി, ഒരു കാമി ഒരു സുന്ദരരൂപം കണ്ടു് അതിൽനിന്നും യഥാൎത്ഥ സുഖം ലഭിക്കാമെന്നു ചിന്തിച്ച് ആ കപടരൂപത്തിന്റെ പിന്നാലെ പാഞ്ഞുപോയി സ്വയമേവ കാമാഗ്നിയിൽവീണു നശിക്കുന്നു.

ബ്രഹ്മചൎയ്യാഭ്യാസം നല്ല ആരോഗ്യവും, ആന്തരികശക്തിയും, മനശ്ശാന്തിയും, ദീൎഘായുസ്സും നൽകുന്നു. മനസ്സിനേയും ഇന്ദ്രിയങ്ങളേയും അതു് പ്രബലപ്പെടുത്തുന്നു. ശാരീരികവും മാനസികവുമായ ശക്തികളെ സൂക്ഷിച്ചു രക്ഷിക്കുവാൻ അതു ഉതകുന്നു. ശക്തിയേയും വീൎയ്യത്തേയും തേജസ്സിനേയും അതു് അധികമാക്കുന്നു. നാഠംതോറുമുള്ള ജീവിതായോധനത്തിലെ കഷ്ടങ്ങളെ എതിരിടാൻവേണ്ട ബലം അതു നൽകുന്നു. ഒരു പൂൎണ്ണബ്രഹ്മചാരിക്ക് ലോകത്തെ പന്താടുവാൻ കഴിയും. ജ്ഞാനദേവനെപ്പോലെ

പ്രകൃതിയേയും പഞ്ചഭൂതങ്ങളേയും ആജ്ഞാപിക്കാൻ സാധിക്കും. ശുദ്ധജലം, ശുദ്ധവായു, നല്ല ഭക്ഷണം, കായിക വ്യായാമം, മൈതാനത്തിലുള്ള കളികൾ, നടത്തം, തുഴയൽ, നീന്തൽ, ടെന്നീസ് മുതലായ ലഘുലീലകൾ ഇവയെല്ലാം നിശ്ശങ്കമായി നല്ല ആരോഗ്യത്തേയും, ഉയന്ന ബലത്തേയും, വീയ്യത്തേയും, ഓജസ്സേയും പാലിക്കാൻ സഹായിക്കുന്നു. ആരോഗ്യവും ബലവും സമ്പാദിക്കാൻ വാസ്തവത്തിൽ പല മാഗ്ഗങ്ങളുമുണ്ട്. ഈ വഴികളെല്ലാം അവശ്യം ആവശ്യമാണെന്നുള്ളതിൽ സംശയമേ ഇല്ല. പക്ഷേ ഇവ എല്ലാററിലും വെച്ച് ഏററവും പ്രധാനമായിട്ടുള്ളത്, ബ്രഹ്മചയ്യമാണ്. ആരോഗ്യത്തിൻേറയും സുഖത്തിൻേറയും അറകളെ തുറക്കുവാനുള്ള താക്കോലാണിത്. ബ്രഹ്മചയ്യമാകുന്ന പാറയിന്മേലാണ് ആനന്ദവും അമിത്രമായ സുഖവും പടുത്തുകെട്ടപ്പെട്ടിരിക്കുന്നത്. യഥാത്ഥ പൌരുഷം പ്രാപിക്കാനുള്ള ഏക ദിവ്യൌഷധമാണത്.

അമരത്വമടയാനുള്ള അടിത്തറയാണ് ബ്രഹ്മചയ്യം. ഭൌതികവും മാനസികവുമായ പുരോഗതി അതുണ്ടാക്കുന്നു. ശാന്തമായി ആത്മാവിൽ വാഴാനുള്ള അസ്ഥിവാരമാണത്. കാമക്രോധലോഭാദി ആന്തരീക രിപുക്കളോടടരാടാനുള്ള പ്രബല ശസ്ത്രമാണത്, നിത്യസുഖവും നിരുപദ്രവും നാശരഹിതവുമായ ആനന്ദവും അതു നൽകുന്നു. അത്യന്തബലവും, തെളിഞ്ഞ ബുദ്ധിയും, പ്രബലമായ ഇച്ഛാശക്തിയും, ധൈയ്യമായ അവഗമനവും, ഗ്രഹിച്ചതു സൂക്ഷിച്ചുവെയ്ക്കത്തക്ക വിധത്തിലുള്ള ഓമ്മശക്തിയും, നല്ല വിചാരശക്തിയും അതു പ്രദാനം ചെയ്യുന്നു. ജീവിതത്തിൽ ശാരീരികവും മാനസികവും

ആത്മീയവുമായ പുരോഗതി ബ്രഹ്മചര്യം ഒന്നിനാൽ മാത്രമേ ലഭ്യമാകൂ.

മസ്തിഷ്കത്തിൽ ശേഖരിച്ചുവെച്ചിട്ടുള്ള ആത്മീയശക്തിയാണ് ഓജസ്സ്. ഉൽകൃഷ്ടവിചാരങ്ങളാലും ധ്യാനത്താലും, ജപത്താലും, പൂജയാലും, ആസനവും പ്രാണായാമവും പരിശീലിക്കുന്നതിനാലും, 'വീര്യേന്ദ്രിയ ശക്തിയേ ഓജസ്സായി പരിവർത്തനം ചെയ്തു ബുദ്ധിയിൽ ശേഖരിക്കാൻ കഴിയും. ദിവ്യധ്യാനത്തിനും ആത്മീയ വിഷയങ്ങൾക്കും ഈ ശക്തി ഉപയോഗിക്കാവുന്നതാണ്.

(ഡി)

(ബ്രഹ്മചര്യയിൽ ആഹാരം)

ആഹാരശുദ്ധി മനഃശുദ്ധിയുണ്ടാക്കുന്നു. ഉടലേയും ഉള്ളത്തേയും കൂട്ടിഇണക്കാനുള്ള ശക്തി നാം കഴിക്കുന്ന ഭക്ഷണത്തിലുണ്ട്. ഭിന്നാഹാരപദാർത്ഥങ്ങൾ മനസ്സിൽ ഭിന്നഫലങ്ങളാണുണ്ടാക്കുന്നത്. ചില തരത്തിലുള്ള ഭക്ഷണം മനസ്സിനേയും ദേഹത്തേയും വളരെ ബലപ്പെടുത്തുകയും ദുഢപ്പെടുത്തുകയും ചെയ്യുന്നു. തന്മൂലം ശുദ്ധവും സാത്മീകവുമായ ഭക്ഷണം കഴിക്കേണ്ടതു് അവശ്യം ആവശ്യമാണ്. ആഹാരത്തിനും ബ്രഹ്മചര്യത്തിനു തമ്മിൽ വളരെ നെരുങ്ങിയ സംബന്ധമുണ്ട്. നാം കഴിക്കുന്ന ആഹാരത്തിന്റെ ഗുണത്തിൽ വേണ്ട ശ്രദ്ധ പതിപ്പിക്കുന്ന പക്ഷം, ബ്രഹ്മചര്യാനുഷ്ഠാനം വളരെ എളുപ്പമായിത്തീരുന്നതാണ്.

ഒരു സാപ്പാട്ടുരാമന് സ്വപ്നത്തിൽപോലും ഒരിക്കലും ബ്രഹ്മചാരിയായിരിക്കാൻ സാദ്ധ്യമല്ല. ബ്രഹ്മചര്യവ്രതം

അനുഷ്ഠിക്കേണമെന്നുണ്ടെങ്കിൽ ജിഹ്വാനിയന്ത്രണം കൂടി യേ തീരൂ. ജനനേന്ദ്രിയത്തിനും ജിഹ്വേന്ദ്രിയത്തിനും ത മ്മിൽ വളരെ ഞെരുങ്ങിയ ബന്ധമുണ്ട്. നാക്ക് ജ്ഞാ നേന്ദ്രിയമാണ്. ജലതന്മാത്രയുടെ സാത്വീകഭാഗത്തിൽ നിന്നാണ് നാക്കിൻെറ ഉല്പത്തി. ഒരു കർമ്മേന്ദ്രിയമാ ണ് ജനനേന്ദ്രിയം. അതു് ജലതന്മാത്രയുടെ രാജസീക ഭാഗത്തിൽനിന്നുമാണുണ്ടായതു്. ഉത്ഭവസ്ഥാനം ഒന്നാ കയാൽ അവരണ്ടും സഹോദരങ്ങളാണ്. നാവ് രാജ സീകാഹാരത്താൽ ഉദ്രക്തമുള്ളതായിത്തീന്നാൽ ഉപസ്ഥവും ഉത്തേജിതമാകുന്നതാണ്. ഭക്ഷണത്തിൽ വിവേകവും വജ്ജനയും വേണം. ഒരു ബ്രഹ്മചാരിയുടെ ആഹാരം ലളിതവും, സ്നിഗ്ദ്ധവും, മുളക്, പുളി മുതലായവയില്ലാ ത്തതും, വികാരോദ്ദീപകമല്ലാത്തതും, ഉത്തേജിതമല്ലാത്ത തും, ആയിരിക്കണം. ഊണിൽ മിതമായിരിക്കുക വള രെ അത്യാവശ്യമാണ്. കണ്ണിൽകണ്ടതെല്ലാമിട്ട് വയറു നിറച്ചു വിമ്മിഷ്ടപ്പെടുത്തുന്നത് വളരെ ആപൽക്കരമാ ണ്. പഴങ്ങൾ വളരെ നന്ന്. യഥാത്ഥമായ വിശപ്പു ള്ളപ്പോൾ മാത്രമേ ഉണ്ണാവൂ. ചിലപ്പോൾ വയറു നി ങ്ങളെ വഞ്ചിച്ചുകളയും. അവാസ്തവമായ വിശപ്പ് ഉ ണ്ടാകാം. ഉണ്ണാനിരിക്കുമ്പോൾ രുചിയോ ഇഷ്ടമോ തോന്നുകയില്ല. ആഹാരനിയന്ത്രണവും ഇടയ്ക്കുള്ള ഉപ വാസവും ആഗ്രഹപരമായ മനസ്സേ അടക്കുന്നതിനും ബ്ര ഹ്മചര്യം അടയുന്നതിനും വളരെ ഉപകരിക്കുന്നവയാണ്. യാതൊരു കാരണത്താലും അവയെ അവഗണിക്കാനോ ലഘൂകരിക്കാനോ പാടില്ല.

പുതിയവയും ഉണങ്ങിയവയുമായ പഴവർഗ്ഗങ്ങൾ, മുന്തിരിപ്പഴം, കിസ്മിസ്സ്, ദ്രാക്ഷപ്പഴം, ഈന്തപ്പഴം, അ

ത്തിപ്പഴം, വാഴപ്പഴം (കദളി, പൂവൻ, കണ്ണൻ, പടത്തി. ആദിയായവ), മാമ്പഴം, സപ്പോട്ട, മധുരനാരങ്ങ, ചെറു നാരങ്ങ, കൈതച്ചക്ക, ബിലാംപഴം, മധുരമാതളം, മുതലായ മധുരഫലങ്ങൾ, പഞ്ചസാര, കൽക്കണ്ട , തേൻ, സർബ്ബത്ത്, കൂവ, പശുവിൻപാൽ, പശുവിൻ വെണ്ണ, പശുവിൻ നെയ്, ഇളനീർ, തേങ്ങാ,ബദാം, ഹസ്ത, തുവരൻ പരിപ്പ്, പഞ്ഞപ്പുല്ല്, ബാർലി, ചോളം ഗോതമ്പ്, ചെറുപയർ, തവിട്ട സ്വല്പംമാത്രംപോയ ചുവന്ന നെല്ലരിച്ചോറ്, സുഗന്ധവും, സുസ്വാദുമുള്ള ചോറ, ഈ മാതിരി ധാന്യങ്ങൾ കൊണ്ടുണ്ടാക്കപ്പെട്ട ഭക്ഷണപദാർത്ഥങ്ങൾ, കമ്പിളങ്ങ മുതലായവയെല്ലാം ബ്രഹ്മചര്യസംരക്ഷണത്തിന പററിയ സാത്വികാഹാരമാണ്. കടുക്ക, ചെറുനാരങ്ങനീര, കല്ലുപ്പു, ഇഞ്ചി, വെള്ളക്കുരുമുളക് എന്നിവയും മിതമായി ഉപയോഗിക്കാം.

സകലവിധത്തിലുള്ള പയറുവർഗ്ഗങ്ങളും, ഉഴുന്നു, കടല, മുതിര, മുളച്ചധാന്യങ്ങൾ, കടുക്, മുളകുവർഗ്ഗമെല്ലാം, കായം, ചുവന്നുള്ളി, വെളുത്തുള്ളിയുടെ വർഗ്ഗമെല്ലാം, നവധാന്യം, വഴുതനങ്ങാ, വെണ്ടക്കാ, വെള്ളരിക്കാ, മുളയുടെ മുള, കപ്പക്കാ, മുരിങ്ങാക്കായ്, സകലവിധത്തിലുള്ള പടവലവർഗ്ഗങ്ങൾ, മുള്ളങ്കി, കൂൺവർഗ്ഗമെല്ലാം, എല്ലാ വിധ എണ്ണകൾ, നെയ്യിലോ എണ്ണയിലോ വറുത്ത സാധനങ്ങൾ, സകലവിധ ഉപ്പിലിട്ടതുകൾ, വറുത്ത അരി അഥവാ മററു ധാന്യങ്ങൾ, എള്ള്, ചായ, കാപ്പി, കൊക്കോ, വായുവോ ദഹനക്കേടോ വേദനയോ ഉണ്ടാക്കുന്ന സകലവിധ കാസ്റ്ററികൾ, ഇലകൾ, കിഴങ്ങുകൾ, പഴങ്ങൾ മററുമുള്ള സാധനങ്ങൾ, ശരിയായി പാകം ചെയ്യപ്പെടാത്തവ, ഉണങ്ങിയതും എരിച്ചലുണ്ടാക്കുന്നതുമായ

പദാത്ഥങ്ങാം, കയ്പ്, പുളി, ഉപ്പ്, അത്യുഷ്ണം തീഷ്ണം എന്നിവയുള്ള വസ്തുക്കാം, മത്സ്യം, മാംസം, മുട്ട ഇവയിൽനിന്നും ഉണ്ടാക്കപ്പെട്ടവ, പുകയിലയും അതിൽനിന്നുമുണ്ടാക്കപ്പെട്ടവയും, കള്ള് ചാരായം മുതലായവയോ കറപ്പ്, കഞ്ചാവ് മുതലായ മരുന്നുകളോ ഉള്ള ആഹാരപദാത്ഥങ്ങാം, പഴയത്ത് അടുപ്പിൽനിന്നും വാങ്ങിയതിൻെറശേഷം തണുത്തത്, സാധാരണയുള്ള വാസനയോ രുചിയോ നിറമോ രൂപമോ പോയവ, മനുഷ്യൻെറയോ മൃഗത്തിൻെറയോ പക്ഷിയുടേയോ മററുവല്ല പ്രാണിയുടേയോ ഉച്ഛിഷ്ടമായിട്ടുള്ളത്, പൊടിയോ മുടിയോ വസ്ത്രാലോ മററുവല്ല കല്പ്യമോ ഉള്ളവ, എരുമപ്പാൽ ഇത്യാദികാം രാജസമോ താമസമോ ആകയാൽ വജ്ജിക്കേണ്ടവയാണ്.

"ആഹാരം ശുദ്ധമായാൽ, ബുദ്ധിയും മനസ്സും ശുദ്ധമാകുന്നു. മനസ്സും ആത്മാവും സൂക്ഷ്മകാരണശരീരങ്ങളും ശുദ്ധമായിത്തീരുമ്പോാം പൂവ്വജന്മസ്മരണ വ്യക്തവും സുനിശ്ചിതവുമായുണ്ടാകുന്നു. ഓമ്മ, ഭൂതവും ഭാവിയുമായ ജന്മങ്ങളുടെ ജ്ഞാനം ലഭിച്ചാൽ വിശുദ്ധാത്മാവിൻെറ സ്പശത്താൽ ഹൃദയഗ്രന്ഥി, ആത്മാവിൻെറ അഹങ്കാരപരമായ ആസക്തി അഴിഞ്ഞഴിഞ്ഞുപോകുന്നു. അപ്പോാം അങ്ങനെയുള്ള ആത്മാവിന് ഈശ്വരൻ ഇരുട്ടിനപ്പുറത്തുള്ള പ്രകാശത്തിൻെറ മറശ്ശീല നീക്കികൊടുക്കുന്നു."

(ഛാന്ദോഗ്യോപനിഷത്)

(ഇ)

[ബ്രഹ്മചര്യത്തിൽ ഉഷ്ണമാപിനി]

മനസ്സിലെ സങ്കല്പങ്ങളും വാസനകളുമാകിയ അടിത്തറയിൽനിന്നും സ്മൃതിയിൽ സങ്കല്പം അഥവാ കല്പന

പുറപ്പെടുന്നു; അതിനുശേഷം ആസക്തി ഉണ്ടാകുന്നു. സങ്കല്പത്തോടുകൂടിത്തന്നെ വികാരവും അന്തഃപ്രചോദനവും പ്രത്യക്ഷപ്പെടുന്നു. വികാരവും അന്തഃപ്രചോദനവും അടുത്തടുത്തു വൎത്തിക്കുന്നു. പിന്നീടു ഭോഗാഭിനിവേശം, അതിയായ ഭോഗേച്ഛ, ഭോഗഭ്രാന്തി, മനസ്സിലും ഹൃദയത്തിലും ദേഹമാസ്സകലവും തപനം എന്നിവ ഉത്ഭവിക്കുന്നു. കാമദേവൻ ഒരു പൂവില്ലും മോഹനസ്തംഭനഉന്മാദശോഷണതപനങ്ങളായ പഞ്ചബാണങ്ങളും കയ്യേന്തി നടക്കുന്നു. മോഹനത്തെ മുളയിൽത്തന്നെ നുള്ളിക്കളയു. തപനമുണ്ടാവുകയില്ല. ഒരു പാത്രത്തിലെ ജലത്തിലുണ്ടാകുന്ന കുമിളകൾ പാത്രത്തിന്റെ മുകൾപരപ്പിൽ വരുന്നതുപോലെ മനസ്സിലുണ്ടാകുന്ന തപനത്തിന്റെ ഇക്കിൾ ശരീരത്തിലേയ്ക്കുവരുന്നു. വളരെ ജാഗ്രതയോടിരിക്കുന്ന പക്ഷം ദുസ്സങ്കല്പത്തെ ആദ്യംതന്നെ ദൂരെയോടിച്ചു, വരാൻ പോകുന്ന അപായത്തെ തടയാൻ കഴിയും. ആദ്യത്തെ ദ്വാരത്തിൽ പ്രവേശിപ്പാൻ ആ കള്ളനെ (സങ്കല്പത്തെ) സമ്മതിച്ചുവെങ്കിൽക്കൂടിയും രണ്ടാമത്തെ ദ്വാരത്തിൽ (ഭോഗാസക്തി തോന്നുമ്പോൾ) നല്ലപോലെ സൂക്ഷിക്കണം. തപനത്തെ ഇപ്പോൾ നിറുത്താനാവും. ഈ ഭോഗപരമായ പ്രബല അന്തഃപ്രചോദനത്തെ ഇന്ദ്രിയത്തിലേയ്ക്കു പകരാതെതന്നെ എളുപ്പത്തിൽ നിറുത്താൻ സാധിക്കും. ഉഡ്ഡീയാനത്താലും കുംഭകത്താലും വീൎയ്യത്തെ മസ്തകത്തിലേയ്ക്കു് വലിച്ചെടുക്കു. മാനസികമായി ശക്തിയായ പ്രണവോച്ചാരണംചെയ്യു. വേറെ ഇടത്തിലേയ്ക്കു് മനസ്സിന്റെ ഗതി മാററുക. പ്രാൎത്ഥിക്കു. ധ്യാനിക്കു. വിചാരണ ചെയ്യു. പ്രബലമായ ആ അന്തഃപ്രചോദനം പെട്ടന്നു വിദ്രവിച്ചു് ഇന്ദ്രിയത്തിലേയ്ക്കു് പകൎത്തപ്പെടുമ്പോൾ നി

ങ്ങൾ എല്ലാം മറന്ന് അന്ധനായി കാമത്തിന്നിരയായി ത്തീരുന്നു. പിന്നീട്ട പശ്ചാത്തപിക്കുന്നു.

ഒരു മനുഷ്യന്ന് ആയിരത്തെട്ട് ആഗ്രഹമുണ്ട്. പക്ഷെ അതിൽ കേന്ദ്രീകൃതമായ പ്രബലഇഛ കാമമാണ്. എല്ലാ ആഗ്രഹങ്ങളും അടിത്തറയിലുള്ള ഈ ഒരു മുഖ്യാഗ്രഹത്തിൽ പിടിച്ചുതൂങ്ങിനില്ക്കുന്നു. വിത്തേഷണ, പുത്രേഷണ, വീട്ടിന്നും സ്വത്തിന്നും കന്നുകാലികൾക്കും മററുമുള്ള ആഗ്രഹങ്ങളെല്ലാം പിന്നേയാണ് വരുന്നത്. സൃഷ്ടി ആസകലം പുലർത്തേണ്ടതിനാൽ ഭഗവാൻ ഈ ഒരു കാമത്തെ വളരെ വളരെ പ്രബലമാക്കിത്തീർത്തിട്ടുണ്ട്. അല്ലെങ്കിൽ ഓക്സഫോർഡിലും കേംബ്രിഡ്ജിലുമുള്ള സർവ്വകലാശാലകളിൽനിന്നും ബി. എ. ക്കാരും എം. എ. ക്കാരും ധാരാളം പുറത്തുവരുന്നതുമാതിരി അനേകം ജീവന്മുക്തന്മാർ വളരെ എളുപ്പത്തിൽ പ്രത്യക്ഷപ്പെടുമായിരുന്നു. സർവ്വകലാശാലബിരുദ സമ്പാദിക്കാൻ എളുപ്പമാണ്. കർമ്മശക്തിയും ബുദ്ധിശക്തിയും കുറെ പ്രയത്നവും ഉണ്ടായാൽ മതി. എന്നാൽ കാമവാസനകളെ മായ്ക്കുന്നത് കീഴ്ക്കാംതൂക്കായ ഒരു മല കയറുന്നതുമാതിരി അത്ര കഠിനമായ ഒന്നാണ്. കാമത്തെ പൂർണ്ണമായി വേരോടെ പിഴുതുകളഞ്ഞു മാനസികബ്രഹ്മചര്യത്തിൽ പ്രതിഷ്ഠിതനായ ഒരാൾ സ്വയമേവ പരബ്രഹ്മംതന്നെയാണ്. ഇതിൽ യാതൊരു സംശയവുമില്ല. ത്രിലോകവും അവന്റെ ചൊൽപ്പടിക്ക് നില്ക്കും. മനുഷ്യർ ഉത്സാഹത്തോടെ യത്നിച്ചിട്ടും, നിഷ്കളങ്കമായി അഭ്യസിച്ചിട്ടും ബ്രഹ്മചര്യത്തിൽ നല്ല വിജയമുണ്ടാകുന്നില്ലെന്ന് എപ്പോഴും ആവ

ലാതിയുണ്ട്. അനാവശ്യമായി അവർ ഭയപ്പെടുകയും നിരുത്സാഹപ്പെടുകയും ചെയ്യുന്നു. ഒരു തെററുതന്നെയാണത്. ആത്മീയസാമ്രാജ്യത്തിലും ഉഷ്ണമാപനി രേഖപ്പെടുത്തുന്നുണ്ട്. വളരെ സൂക്ഷ്മമാണത്. മാനസികപരിശുദ്ധിയിൽ വളരെ ദുഷമായ ഒരു പുരോഗതികൂടിയും ആത്മീയ ഉഷ്ണമാപനി രേഖപ്പെടുത്തുന്നുണ്ട്. പവിത്രതയുടെ അളവു മനസ്സിലാക്കാൻ ഒരു വിശുദ്ധബുദ്ധി ആവശ്യമാണ്. തീവ്രമായ സാധനയും തപിക്കുന്ന വൈരാഗ്യവും അത്യന്തമായുള്ള മുമുക്ഷുതപവും വേഗം ഏററവും ഉയന്ന അളവിൽ മനഃശുദ്ധിയുണ്ടാക്കുന്നു. അരമണിക്കൂർ ഗായത്രിയോ പ്രവണമോ ജപിക്കുന്നതായാൽ കൂടിയും ആത്മീയഉഷ്ണമാപനി ബ്രഹ്മചര്യത്തിൻെറ അഥവാ പവിത്രതയുടെ വളരെ ചെറുതായ അളവു രേഖപ്പെടുത്തുന്നുണ്ട്. മലിനബുദ്ധികൊണ്ടതു കാണാൻ സാധിക്കുന്നില്ലെന്നുമാത്രം. ഒന്നു രണ്ട് ആഴ്ചത്തേക്കു ക്രമമായി സാധന ചെയ്യു. ഇപ്പോഴത്തെ മാനസിക നിലയെ പൂവ്വനിലയുമായി താരതമ്യപ്പെടുത്തിനോക്കു. നിശ്ചയമായും വളരെ മാററം കാണുന്നതാണ്. അധികം ശാന്തിയും അധികം പരിശുദ്ധിയും അധികം ആന്തരികവും നീതിപരവുമായ ശക്തിയും അനുഭവപ്പെടും. ഇതിൽ യാതൊരു സംന്ദേഹവും വേണ്ട. പൂവ്വദുസ്സംസ്കാരങ്ങൾ വളരെ പ്രബലങ്ങളായാൽ മനസ്സു ശുദ്ധമാക്കാൻ കുറെക്കാലം പിടിക്കും. അതുകൊണ്ട് നിരുത്സാഹപ്പെടരുത്. ഒരിക്കലും നിരാശനാകരുത്. അനാദികാലം മുതൽക്കുള്ള സംസ്കാരങ്ങളുമായി പോരാടേണ്ടിയിരിക്കുന്നു. തന്മൂലം അധികം പ്രയത്നം ആവശ്യമാണ്.

(എഫ്)

ബ്രഹ്മചര്യത്തിനുവേണ്ട കുറിപ്പുമാനം.

| | | |
|---|---|---|
| 1. | ശീർഷാസനം | 5 മിനുട്ട് |
| | സർവ്വാംഗാസനം | 10 മിനുട്ട് |
| | ഉപവാസം | ഏകാദശിതോറും അഥവാ ഒന്നിടവിട്ടുവരുന്ന ഞായറാഴ്ചതോറും |
| | ജപം | 1 മണിക്കൂർ |
| | ഗീതാദ്ധ്യയനം | 1 മണിക്കൂർ |
| | സഗുണമോ നിർഗ്ഗുണമോ ആയ ധ്യാനം | 30 മിനുട്ട് (രണ്ടു മണിക്കൂർവരെ അധികമാക്കുക) |
| 2. | സിദ്ധാസനം | 30 മിനിട്ട് |
| | പ്രാണായാമം | 40 മിനുട്ട് |
| | പാലും പഴങ്ങളും | അത്താഴത്തിന് |
| | ഉഡ്ഡിയാനബന്ധം | 10 മിനുട്ട് |

സദാ സമയവും പാരായണം, തോട്ടവേല, കീർത്തനം ആദിയായവയിൽ മനസ്സ് ഏർപ്പെട്ടുകൊണ്ടേയിരിക്കണം)

| | | |
|---|---|---|
| 3. | കീർത്തനം | 30 മിനുട്ട് |
| | പ്രാർത്ഥന | 30 മിനുട്ട് |
| | സത്സംഗം | 1 മണിക്കൂർ |
| | ത്രിഫലാജലം–രാവിലെ | |
| | ധ്യാനം | 30 മിനുട്ടു മുതൽ 3 മണിക്കൂർ വരെ |
| 4. | പ്രണവത്തിന്മേലോ ഈശ്വരന്റെ പടത്തിന്മേലോ ത്രാടകം | 10 മിനുട്ട് |
| | ഹരേ രാമ ഭജനയും ജപവും | 30 മിനുട്ട് |

വേനലിൽ ബദാമും കൽക്കണ്ടും ചേൎത്തുള്ള സർബത്തു് കഴിക്കാം. ഫാർമേററ് സോടുകൂടിയ ഫക്സ്ലീസ് നെർവ് വിഗർ സിറപ്പ് ഒരു ടീസ്പൂൺ നാലു ടീസ്പൂൺ വെള്ളത്തോടുകൂടി രണ്ടുനേരവും ഭക്ഷണാനന്തരം (രക്തത്തിനും ഞരമ്പിനുമുള്ള ഒരു ടാണിക്ക്കൂടി) കഴിക്കാം.

## ജപത്തിനുള്ള മന്ത്രങ്ങൾ.

വിഷ്ണുഭക്തന്മാൎക്ക്—ഓം നമോ നാരായണായ

ശിവഭക്തന്മാൎക്ക്—ഓം നമഃശിവായ

കൃഷ്ണഭക്തന്മാൎക്ക്—ഓം നമോ ഭഗവതെ വാസുദേവായ

രാമഭക്തന്മാൎക്ക്—ശ്രീരാമ അഥവാ സീതാരാമ

ബ്രാഹ്മണൎക്കും ക്ഷത്രിയൎക്കും വൈശ്യൎക്കും—ഗായത്രി

നിർഗ്ഗുണോപാസകന്മാൎക്ക് ശുദ്ധപ്രണവം അഥാ സോഹം.

വായനക്കാൎക്ക് മുൻപറഞ്ഞ നാലു കൂട്ടത്തിൽ ഏതു വേണമെങ്കിലും അഭ്യസിക്കാം. അല്ലെങ്കിൽ അധികം പുരോഗതിക്കായിക്കൊണ്ടു് ഒന്നും മൂന്നുമോ അല്ലെങ്കിൽ നാലുമോ അഥവാ എല്ലാമോ കൂട്ടിച്ചേൎക്കാവുന്നതാണു്.

## (ജി)

### [ഒരു ബ്രഹ്മചാരിഗാനം]

### (വഞ്ചിപ്പാട്ടു്)

മഹാദേവാ ശിവാ ഹരാ മഹാകാലാ ഭവാ ഹരാ
മഹാ ഗൗരീകാന്താ ഹരാ പാഹിമാംശംഭോ.

കംസധ്വംസ ഹംസരൂപ പുംസാം വരശംസനീയ
സംസാരംതൻ ഹിംസകളെ ധ്വംസനംചെയ്യും.
ദോഷമത്രേ വിവാഹമതിൻെറ വശം വന്നോർക്കെല്ലാം
താപമാണ ബന്ധനംതന്നെ മതിക്കവോളം.
ഒററയായ വാഴ്വിലാണ് ശാന്തിയുമ്,സാന്ത്വനവും
മററതൊന്നുമെനിക്കൊട്ടുമിഷ്ടമല്ലല്ലോ.
(മഹാദേവാ....)

കാമാതുരന്മാരായുള്ള ഗൃഹസ്ഥരേ! നിങ്ങളെന്ത്യേ
സമാനമില്ലാത്തവീര്യം പാഴിലാക്കുന്നു?
ഒരുതുള്ളിവീര്യംപാർത്താൽ രക്തതുള്ളിനാല്പതിന്നേ
വരുന്നുള്ള സഹജരേ! വളരെമുഖ്യം.
ജാഗ്രതയായതുകാത്തിട്ടോജസ്സായിമാററിടേണം,
ആഗ്രഹങ്ങളകററിട്ടു ധ്യാനിച്ചിടേണം.
(മഹാദേവാ....)

നികൃഷ്ടമാമീ പ്രവൃത്തി വീണ്ടും വീണ്ടുമനുഷ്ഠിപ്പാൻ
വികൃതമായ് വെമ്പുന്നെന്തേ ലജ്ജയില്ലയോ?
സ്നേഹിതരേ പ്രിയന്മാരേ! കേട്ടിടുവിനെൻെറ കഥ;
പാർഹി പശുപതിദേവൻ കരുണയാലേ
(മഹാദേവാ....)

ലേശംപോലും ദയയില്ലാ നൈഷ്ടികനാം ബ്രഹ്മചാരി
യേശുനാഥൻ തന്നെപ്പോലെ ഞാനറിയേണം
ബാല്യകാലംമുതൽക്ക ജ്ഞാനഖണ്ഡമാം ബ്രഹ്മചര്യ
കല്യവ്രതമനുഷ്ടിപ്പോൻ മാരുതിപോലെ.
(മഹാദേവാ....)

സനകാദിനാലുപേരും, ലക്ഷ്മണനും, ഭീഷ്മർതാനും,
ജനനത്താൽ പുണ്യമാക്കി മാമകകുലം

അഖണ്ഡനാം ബ്രഹ്മചാരിയെന്നു ചിലരെന്നെയിപ്പോൾ
സഖാക്കളേ! വിളിക്കുന്നു ബഹുമാനത്താൽ.

(മഹാദേവാ....)

ബാലബ്രഹ്മചാരിയെന്നും ചിലരെന്നെ വിളിച്ചിടും,
കാലകാലൻതന്നെപ്പോലെ കാമകാലൻ ഞാൻ
നാമരൂപമെല്ലാംതന്നെ വാസ്തവത്തിലില്ലാത്താനും;
പ്രേമരൂപംതന്നെയല്ലോ പരമലക്ഷ്യം.

(മഹാദേവാ....)

ദർശനവും, സ്പർശനവും, കേളീതാനും, കീർത്തനവും,
കർണമായ, ഗുഹ്യമായ, ഭാഷണംതാനും,
സങ്കല്പവുമദ്ധ്യാവസായംതാനും, ക്രിയാനിവൃത്തിയും,
ശങ്കയന്യേ ഞാനകററമട്ടത്തിടാതെ.

(മഹാദേവാ....)

തെരുവിൽ ഞാൻപോയീടുമ്പോൾ പെരുവിരൽ
തന്നെനോക്കും;
അരുണാധരിമാർകളെ വീക്ഷിക്കില്ലല്ലോ;
കായികവും മാനസികമായുമുള്ള ബ്രഹ്മചര്യ-
മായിടുന്ന സമ്പത്തിൽഞാൻ സുപ്രതിഷ്ഠനാം.

(മഹാദേവാ....)

ഊർദ്ധ്വരേതോയോഗിയായിവാഴുമെൻെറ വീര്യബല
മൂർദ്ധ്വഗതിയായിത്തന്നെയിരിപ്പു സദാ
ശീർഷസർവ്വാംഗാസനാദിചെയ്യുന്നു ഞാൻ ദിനംതോറും
ഹർഷമായി സിദ്ധാസനം ധ്യാനത്തിനാക്കും

(മഹാദേവാ....)

ബന്ധങ്ങളും മുദ്രകളും ചെയ്യുംഞാനാനാളിയിലും
ബന്ധുവായ വജ്രോളിലും ദക്ഷനാണല്ലോ.

പ്രാണനെ ഞാൻദീർഘനേരം നിറുത്തുവാൻശക്തനാണ്
ബാണവേഗാൽ സഹസ്രാരം തന്നിലുമേററം.

(മഹാദേവാ....)

വിശ്രമിപ്പു സദാ ഞാനെൻ സച്ചിദാനന്ദമാംരൂപേ
അശ്രമമായമ്മമാറിൽ കുഞ്ഞുതാൻപോലെ
ജീവനെല്ലാമൊന്നാണെന്നും ബോധമെല്ലാമൊന്നാണെന്ന
ഭാവത്തോടുള്ളനുഭൂതിയെനിക്കുണ്ടല്ലോ.

(മഹാദേവാ....)

പ്രലോഭനമൊന്നുമൊരുനാളുമെന്നെ തൊടുകിലാ-
പരലോമിയാറുംതന്നെയൊരു വേടനെന്നപോൽ
കുലഗിരിതന്നെയുമെന്നിച്ഛാശക്തി തന്നാലതി
സുലഭമായിളക്കീടാം, കയ്യിൽവാളുപോൽ

(മഹാദേവാ....)

സാഗരത്തിലുള്ള നീരുമഗസ്ത്യമാമുനിപോലെ
വേഗമോടെ വററിച്ചിടാൻ ശക്തനാണുഞാൻ·
ഖേചരിമുദ്രയാൽ ഞാനാകാശത്തിൽ ചരിച്ചീടും,
ആചണ്ഡമാർത്താണ്ഡൻ തന്നെ സ്പർശിച്ചിടും ഞാൻ
സിദ്ധികളുമൃദ്ധികളും സേവിക്കുമെൻപാദത്തിങ്ക-
ലുദ്ധതനാം രാജാവിനെ സേവകർപോലെ

(മഹാദേവാ....)

എരിവുള്ളകറികളും പട്ടണിയും ഞാനുപേക്ഷിപ്പു
അരികിൽ വരുവാൻ മേലാമത്സ്യമാംസങ്ങളും.
പാലുമാകാം, പഴവുമാം, ബാർലിയുടെയപ്പവുമാം,
തോലുകളയാത്ത പച്ചപ്പയറുമാകാം.

(മഹാദേവാ....)

സിനിമായും, നോവൽകളും, ദുസ്സംഗവുമെനിക്കാകാ
തനിയായി ജപിച്ചീടും ധ്യാനിച്ചീടും ഞാൻ.

മഹാത്മാക്കളൊയ്യുള്ളോർതൻസംഗമെനിക്കിഷ്ടംപാരം,
സഹായമതാണുജന്മം സഫലമാക്കാൻ.
(മഹാദേവാ....)

ബ്രാഹ്മമായ മുഹൂർത്തത്തിൽ മൂന്നരയ്ക്കു ഞാനുണരും,
ബ്രഹ്മധ്യാനം ശ്രദ്ധയായി ഭക്തിയായീചെയ്യും.
ഹിമാലയ ഗഹ്വരത്തിലേകാന്തമാം വാസംതന്നെ
സമാധാനപ്രദമേത്രേയിഷ്ടമെനിക്ക്.
(മഹാദേവാ....)

ഗംഗാതീരവാസമെനിക്കുത്സാഹംതാൻ നല്കീടുന്നു
മംഗളമായ് സദാ വേല മനസ്സിന്നേകം.
ദുർവ്വിചാരമകററീടാനുത്തമമാം മാർഗ്ഗമിതാ-
ണുർവ്വിയിലെ മഹർഷിമാർ ചൊല്ലീടുന്നല്ലോ.
(മഹാദേവാ....)

അലസത താനും പിന്നെ മനസ്സിന്റെ ചലിച്ചലും
ബലമായ പ്രതിബന്ധമായിടുന്നല്ലോ.
ചുണയായ കർമ്മങ്ങളാലവരണ്ടുമകന്നിടും,
തുണയായ പ്രാണായാമംകൂടെച്ചെയ്യുവിൻ.
(മഹാദേവാ....)

മാമകശരീരമിപ്പോൾ താമരപോൽ സുഗന്ധിയാം-
കോമളമിഴി ജ്വലിപ്പൂ താരമെന്നപോൽ
ശരീരമോ ലഘുവായി, മലമൂത്രം കുറവായി,
ശാരീരമോ മധുരമായ്, കുയിൽനാദംപോൽ.
ഈ വക ഗുണം വരുവാൻ ബ്രഹ്മചര്യം മൂലമല്ലേ
ആവതുപോലീവ്രതംതാൻ നോൽക്കുവിൻ നിങ്ങൾ.
(മഹാദേവാ....)

—✳❖✳—

ഓം

# (സർവ്വാംഗചാരിതാർത്ഥ്യം)

[ സ്വാമി രാമാനന്ദൻ, ശിവാനന്ദനഗർ ]

(വഞ്ചിപ്പാട്ട്)

രാമ ഹരേ കൃഷ്ണഹരേ രാമകൃഷ്ണ ദേവഹരേ
ശ്യാമവർണ്ണരൂപഹരേ രാമശ്രീഹരേ.
മസ്തകമേ നീ വണങ്ങു സ്വസ്ഥനായി ഭക്തജന–
മസ്തകംകോർത്തുള്ള മാലചാർത്തും ശിവനെ. (രാമ....)
നെററിയേ നീ നതിചെയ്ക നെററിക്കണ്ണൻതമ്പുരാനെ,
കററംചെയ്ത മന്മഥനെച്ചുട്ടെരിച്ചോനേ (രാമ....)
ചില്ലിയേ നീ കുമ്പിടുക ചില്ലിവിളയാട്ടാൽലോകം
സല്ലീലമായ് തീർത്തുകാത്തു സംഹരിപ്പോനേ. (രാമ....)
യത്രയത്രതിരഞ്ഞാലും തത്രതത്ര കണ്ടിടേണം
നേത്രമേ നീ പത്മപത്രനേത്രനെത്തന്നെ (രാമ....)
കർണ്ണമേ നീ കേട്ടിടേണമർണ്ണോജാക്ഷൻ ലീലകളെ,
കർണ്ണപീയൂഷമായുള്ള വർണ്ണനകളെ. (രാമ....)
നാസികേ നീ മണക്കേണം വാസുദേവ പൂജയാലെ
വാസനയധികമാർന്ന റോസപ്പൂക്കളെ. (രാമ....)
നാക്കേ സദാ കീർത്തിച്ചാലും പാൽക്കടലിൽപള്ളികൊണ്ടു
നോക്കാൻനമ്മെ കാത്തിടുന്ന പുഷ്കരാക്ഷനെ. (രാമ....)
രുചിക്കുക രസജ്ഞേ നീ ശചികാന്ത സഹജനു
ശുചിയായി നിവേദിച്ച പ്രസാദംമാത്രം. (രാമ....)
കരമേ നീയർച്ചിക്കുക പരമനെത്തന്നെയെന്നും,
കരയില്ലാ സംസാരാബ്ധി കരേററുവോനേ. (രാമ....)
പാദമേ നീ വലംവയ്ക്കു പാദപത്മപോതമേകി
ഖേദസാഗരമഗ്നരെ കേററുമീശനെ. (രാമ....
മാനസമേ ധ്യാനം ചെയ്ക മനോവാക്കാലഗമ്യനാ–
യാനന്ദത്തിൻ സ്വരൂപനായ് താനെവാഴ്വോനെ.(രാമ....)
നല്ലതുതാൻ കണ്ടിടേണം, നല്ലതുതാൻ കേട്ടിടേണം,
നല്ലതുതാൻ ചൊല്ലിടേണം, നല്ലതേചിന്ത്യം. (രാമ....

ഓം ശാന്തി ശാന്തി ശാന്തി!

# ശ്രീ സ്വാമി ശിവാനന്ദ.

1887 സെപ്റ്റംബർ 8-ാംനു- തഞ്ചാവൂർ ജില്ലയിൽ പട്ടമട എന്ന ഗ്രാമത്തിൽ ജനിച്ചു. പുണ്യചരിതനായ യോഗിവര്യൻ ശ്രീ അപ്പയ്യദീക്ഷിതർ മുതലായ ദിവ്യന്മാരുടെ ജനനംകൊണ്ട് പരിപൂതമാക്കപ്പെട്ട ഒരു ഉൽകൃഷ്ടകുടുംബത്തിലാണ് ജനിച്ചത്. കുട്ടിക്കാലം മുതല്ക്കേ ആത്മജ്ഞാനത്തിലും ലോകക്ഷേമത്തിലും മാനവസമുദായത്തിന്റെ ഐക്യത്തിലും കുപ്പുസ്വാമി (അതായിരുന്നു അദ്ദേഹത്തിന്റെ പേര്) അസാമാന്യ താല്പര്യം പ്രദർശിപ്പിച്ചിരുന്നു. ഒരു യാഥാസ്ഥിതിക ബ്രാഹ്മണകുടുംബത്തിലാണ് ജനിച്ചതെങ്കിലും അദ്ദേഹം ജന്മനാ ജാതിമതവർഗ്ഗാദിവിഭിന്നതകളിൽനിന്നും അതീതനും ലോകം മുഴുവൻ ഒരൊററ കുടുംബമായി സ്വീകരിച്ചവനുമാണ്.

പ്രശസ്തനിലയിൽ M. B. B. S. ഡിഗ്രി കരസ്ഥമാക്കിക്കൊണ്ടാണ് അദ്ദേഹം സർവ്വകലാശാല വിട്ടത്. സേവനം മുഖ്യ ആദർശമാക്കിയിരുന്ന അദ്ദേഹത്തിനെ മലയാ ദ്വീപിലേക്കു വിധി മാടിവിളിച്ചു. ലക്ഷോപലക്ഷം ജനങ്ങൾ അദ്ദേഹത്തിന്റെ പുണ്യഹസ്തങ്ങളാൽ രക്ഷനേടി. പ്രതാപവും സമ്പത്തും അദ്ദേഹത്തിന്റെ പിന്നാലെ പാഞ്ഞു നടന്നു. പക്ഷേ അദ്ദേഹം അതിലൊന്നും ലേശംപോലും മനസ്സുവെച്ചില്ല. കാലമായപ്പോൾ അദ്ദേഹം സർവ്വസംഗപരിത്യാഗിയായി മാറിക്കഴിഞ്ഞു. വെറും ഉടുവസ്ത്രം മാത്രം സ്വീകരിച്ചു മറെറല്ലാം ഉപേക്ഷിച്ചിട്ട് അദ്ദേഹം കഠിനമായ ക്ലേശങ്ങൾ സഹിച്ച് ഹിമാലയത്തിലെത്തി. ഹിമാലയം അദ്ദേഹത്തെ മഹായോഗീശ്വരനും ജീവന്മുക്തനുമാക്കി. 1924-ൽ അദ്ദേഹം ഋഷികേശത്തു വാസമുറപ്പിച്ചു. 1932-ൽ ശിവാനന്ദാശ്രമം സ്ഥാപിച്ചു. അതിനു ചുററും ശിവാനന്ദനഗരം വളൎന്നുവന്നു. 1936-ൽ Divine Life Society (ദിവ്യജീവനസംഘം) സ്ഥാപിച്ചു. അതു ലോകം മുഴുവനും പടൎന്നു. 1948-ലാണ് ലോകവിശ്രുതമായ യോഗവേദാന്ത ആരണ്യസർവ്വകലാശാല അദ്ദേഹം സ്ഥാപിച്ചത്. ലോകത്തിനു മുഴുവനും ആത്മജ്ഞാനം ദാനം ചെയ്യുന്ന മഹാജ്ഞാനയജ്ഞം അദ്ദേഹം അന്നുമുതൽ ഇന്നോളം നിരന്തരമായി നടത്തിക്കൊണ്ടിരിക്കുന്നു. ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും ആത്മജ്ഞാനം തേടിവരുന്ന സാധുക്കളേയും സാധകന്മാരേയുംകൊണ്ട് ശ്രീശിവാനന്ദാശ്രമം സദാപി ആനന്ദമയമാക്കിക്കഴിയുന്നു. ശ്രീഗുരുദേവന്റെ ദിവ്യപ്രഭ ലോകം മുഴുവൻ പ്രകാശം പ്രസരിപ്പിച്ചുകൊണ്ടേയിരിക്കുന്നു. ലോകം മുഴുവൻ ആ പ്രഭയിലേക്ക് ആകൎഷിക്കപ്പെടുന്നു.

ശിവാനന്ദനഗരം ദേവലോകസദൃശമായി ഭക്തന്മാർ വൎണ്ണിക്കുന്നു. ഒരു നഗരത്തിനുവേണ്ട നന്മകളെല്ലാം അവിടെയുണ്ട്. ഒരിക്കൽ സന്ദർശിച്ചു ആനന്ദമടയുക.

Published through The Kerala Regional Body of All World Sivananda Literature Dissemination Committee. General Editor: Sahithyakusala Puthezhathu Raman Menon, B. A. B. L.